


# മലങ്കരസഭ

## മാസിക

പ. കാതോലിക്കാ ബാവായുടെ 80–ാം ജന്മദിന സ്മാരകമായി വാകത്താനം വള്ളിക്കാട്ട ദയറായോടനുബന്ധിച്ച് പണികഴിപ്പിക്കുന്ന ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ സെൻററിൻെറ ശിലാസ്ഥാപനം പ. ബാവാ നിർവ്വഹിക്കുന്നു.

1986
മെയ്
ലക്കം 5
പുസ്തകം 41



**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**









**താമസിച്ചതിനു ക്ഷമാപണം**

**Thomas Monachan,**

**Adoor.**

ആനുകാലികം — ജയൻ






# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5–5–1986

## ഒൻപതര കോടി രൂപായുടെ ബജററ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് 1986–87–ലേക്ക് ഒമ്പതര കോടി രൂപായുടെ ബജററ് ഏപ്രിൽ 18–ാം തീയതി പഴയസെമിനാരിയിൽ ചേർന്ന മലങ്കരസഭാ മാനേജിംഗ് കമ്മററി അംഗീകരിച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മലങ്കര അസോസിയേഷൻ സെക്രട്ടറി പോരം മത്തായി ആണ് ബജററ് അവതരിപ്പിച്ചത്. (ബജററു പ്രസംഗം 4–ാം പേജിൽ.)

മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ പ്രസിഡൻറായി റൂംസ് കമ്മിററിയും, ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ പ്രസിഡൻറായി ഫിനാൻസ് കമ്മിററിയും വസ്തു സംരക്ഷണക്കമ്മിററിയും ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പ്രസിഡൻറായി പ്ളാനിംഗ് കമ്മിററിയും, പരിശുദ്ധ ബാവാ പ്രസിഡൻറായി എം. ഡി. കോമ്പൗണ്ട് ഡവലപ്മെൻറ് കമ്മിററിയും രൂപവൽക്കരിച്ചു. വസ്തു സംരക്ഷണക്കമ്മിററിയുടെ കൺവീനർ സമുദായട്രസ്ററി പി. സി. എബ്രഹാമും മററു കമ്മിററികളുടെ കൺവീനർ അസോസിയേഷൻ സെക്രട്ടറി പോരം മത്തായിയും ആയിരിക്കും.

സഭവക കോളജുകളുടെ കോർപറേററ് മാനേജ്മെൻറ് ഗവേർണിംഗ് ബോർഡ് അംഗങ്ങളായി ഫാ. കെ. ജി. തോമസ് കൊററാത്തുവിള, ഫാ. ജേക്കബ് മണ്ണാറപ്ര, മെ.കെ. പി. പൗലൂസ്, സി.കെ. കൊച്ചുകോശി, പി. ടി. തോമസ് പാലാമ്പടം, തോമസ് കുതിരവട്ടം എന്നിവരെ തെരഞ്ഞെടുത്തു. പുതുപ്പള്ളി പാറേട്ട് മാർ ഈവാനിയോസ് ആശുപത്രി മാനേജിംഗ് കമ്മിററിയിലേക്കു പ്രൊഫ. ടൈററസ് വർക്കി, ചെറിയാൻ ആൻഡ്രൂസ് എന്നിവരെയും തെരഞ്ഞെടുത്തു.

വിവാഹസമയത്ത് ഈടാക്കേണ്ട പള്ളി വരുമാനം സംബന്ധിച്ച പരിശുദ്ധ സുന്നഹദോസിൻെറ നിശ്ചയം യോഗത്തിൽ പ്രസ്താവിക്കപ്പെട്ടു. (നിശ്ചതങ്ങാം 19–ാം പേജിൽ)

മൈലാപ്പൂരിൽ മാർത്തോമ്മാ ശ്ളീഹായുടെ കബറിടം സ്ഥിതി ചെയ്യുന്ന സ്ഥലത്തിനു സമീപം ഒരു സ്ഥലം വാങ്ങി ഓർത്തഡോക്സ് സഭയ്ക്ക് ഒരു ആരാധനാകേന്ദ്രം സ്ഥാപിക്കുന്നതിനു മുപ്പതു ലക്ഷം രൂപയുടെ ഒരു പ്രൊജക്ട് മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവതരിപ്പിച്ചതു യോഗം പാസാക്കി.

എൺപതാം വയസിലേക്കു പ്രവേശിച്ച പരിശുദ്ധ ബാവായ്ക്ക് ആശംസകാ നേർന്നുകൊണ്ടുള്ള പ്രമേയം യോഗം അംഗീകരിച്ചു.

മുൻ ആന്ധ്രാ ഗവർണർ കെ. സി. ഏബ്രഹാം, പി. എ. തോമസ്, ടി. ടി. കോര എന്നീ മുൻ മാനേജിംഗ് കമ്മററി അംഗങ്ങളുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

മാനേജിംഗ് കമ്മിററിയുടെ അടുത്ത യോഗം ഒക്ടോബർ രണ്ടിനു ചേരുന്നതിനും നിശ്ചയിച്ചു.

### ഈ ലക്കത്തിൽ

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിററിയുടെ 18-4-1986-ലെ യോഗത്തിൽ 1986-87-ലെ ബഡ്ജററ് അവതരിപ്പിച്ചുകൊണ്ട് അസോസിയേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി ചെയ്ത

# ബഡ്ജററു പ്രസംഗം

## ബഡ്ജററിലെ പുതിയ നിർദ്ദേശങ്ങൾ

* ദീർഘ, മദ്ധ്യ, ഹ്രസ്വകാല പദ്ധതികൾക്ക് ഒരു മാസ്ററർപ്ലാൻ * സഭയിലെ അഭ്യസ്തവിദ്യരുടെയും സാങ്കേതിക വിദഗ്ധരുടെയും മററു പ്രതിഭാശാലികളുടെയും സ്ഥിതി വിവര ഡയറക്ടററി * പബ്ലിക് അക്കൗണ്ട്സ് കമ്മിററി മാതൃകയിലുള്ള പരിശോധനാക്കമ്മിററി * പബ്ലിക് റിലേഷൻസ് കമ്മിററി * ഇൻഡസ്ട്രിയൽ ആൻഡ് വൊക്കേഷനൽ ഗൈഡൻസ് സെൻറർ * കാർഷിക രംഗ പരിഷ്കരണം * ആർച്ചിടെക്ചറൽ കൺസൾട്ടൻസി * ഇൻറർനാഷനൽ എക്യൂമിനിക്കൽ ചർച്ച് സെൻറർ * സഭാ സെക്രട്ടേറിയററ് പുനഃസംഘടന * ജീവകാരുണ്യപ്രവർത്തനങ്ങൾ * ഭവനദാന പദ്ധതി * സാധു കുടുംബങ്ങളെ ദത്തെടുക്കുന്നത്.



പരിശുദ്ധ ബാവാ തിരുമേനി, അഭിവന്ദ്യ തിരുമേനിമാരെ, ബഹുമാനപ്പെട്ട വൈദികരെ, മാന്യ സുഹൃത്തുക്കളെ,

ഓർത്തഡോക്സ് സഭയുടെ സമ്പൂർണ്ണ ബജററ് അവതരിപ്പിച്ചുകൊണ്ട് നിങ്ങളോട് സംസാരിക്കുവാൻ എനിക്കു വളരെ സന്തോഷമുണ്ട്. ബജററ് പ്രസംഗം എന്നു പറയുമ്പോൾ സാധാരണ നാം മനസ്സിലാക്കുന്നത് നിലവിലുള്ള ആസ്തി ബാദ്ധ്യതകളുടെ കണക്കും പ്രവർത്തന വർഷത്തിൽ സഭയെ കൂടുതൽ പുഷ്ടിപ്പെടുത്തുവാൻ നാം സ്വീകരിക്കുവാൻ പോകുന്ന മാർഗങ്ങളുടെ ഒരു സൂചനയും ആണ്. എന്നാൽ ആത്യന്തികമായി നമ്മുടെ സഭ ഇന്ന് എവിടെ നിൽക്കുന്നു, ഈ എക്യൂമിനിക്കൽ യുഗത്തിൽ ഇതര സഭകളുടെ ഇടയിൽ നമുക്കുള്ള സ്ഥാനമെന്ത്, നമ്മുടെ വിശ്വാസത്തിനും പാരമ്പര്യത്തിനുമനുസരിച്ച് ഏതെല്ലാം മാർഗങ്ങളിൽക്കൂടി നമുക്ക് കൂടുതൽ പുരോഗതി പ്രാപിക്കാം എന്നൊക്കെയുള്ള ഒരു ആകമാന ചിത്രംകൂടി ബജററ് പ്രസംഗത്തിൽനിന്ന് എല്ലാവർക്കും ലഭിക്കേണ്ടതാണ്.

മുൻകൊല്ലങ്ങളിലെപ്പോലെ സഭയുടെ പൊതുവെയുള്ള ചിത്രവും, പ്രത്യേക സ്ഥാപനങ്ങളുടെ ഇന്നത്തെ അവസ്ഥയും മുൻമാതൃകകൾ അനുസരിച്ച് നമുക്കു ചെയ്യാവുന്ന കാര്യങ്ങളും ഈ പ്രസംഗത്തിൽ ഞാൻ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നതാണ്. എന്നാൽ അതിനു മുമ്പായി നമ്മുടെ കാഴ്ചപ്പാടിൽ വരുത്തേണ്ട ചില പുതിയ ഭാവങ്ങളെപ്പററി ചില സൂചനകൾ നൽകുവാൻ ഞാൻ ആഗ്രഹിക്കുന്നു.

കാലത്തിൻെറ ചുവരെഴുത്തുകൾ ആർക്കും അവഗണിക്കാവുന്നതല്ല. സമാധാനവും പുരോഗതിയും ആണ് ഇന്നിൻെറ മുഖമുദ്ര. അടിസ്ഥാനപരമായി സമാധാനവും പുരോഗതിയും നിലകൊള്ളുന്നത് സഭാംഗങ്ങളുടെ ഭൂരിഭാഗത്തിനും അനുഭവപ്പെടുന്ന ദാരിദ്ര്യത്തിൽനിന്നുള്ള ഉദ്ധാരണത്തിൽ ആണ്.

ക്രിസ്തു ഒരു സമഗ്രവിമോചകനായിരുന്നു എന്നു നാം വിശ്വസിക്കുന്നു. അദ്ദേഹത്തെ വിളിച്ചറിയിച്ച പ്രവാചകന്മാർ കൂടെക്കൂടെ നമ്മെ അനുസ്മരിപ്പിച്ചത് സമാധാനം നിലകൊള്ളുന്നത് ബന്ധിതരുടെ മോചനത്തിലും, മർദ്ദിതരുടെ സ്വാതന്ത്ര്യ ലബ്ധിയിലും, നിസ്സഹായരുടെ അഭയപ്രാപ്തിയിലും ആണെന്ന് അല്ലേ. അതുകൊണ്ട് നമ്മുടെ ഈ വർഷത്തെ പ്രവർത്തനത്തിന് രൂപം നല്കുന്ന ഈ ചർച്ചയിൽ ഒരു മുഖ്യഘടകം സാധുജനങ്ങളുടെ ഉന്നമനത്തിന് ഉള്ള മാർഗ്ഗങ്ങളായിരിക്കണം. ചുരുക്കിപ്പറഞ്ഞാൽ തൊഴിലില്ലാത്തവരായി, ഭവനമില്ലാത്തവരായി, ആഹാരമില്ലാത്തവരായി, വസ്ത്രമില്ലാത്തവരായി, രോഗ ചികിത്സയ്ക്ക് നിവൃത്തിയില്ലാത്തവരായി ആരും നമ്മുടെ ഇടയിൽ ഉണ്ടാകരുത്. ഇതിനെല്ലാം ഭീമമായ ഒരു മൂലധനവും മററ് സ്ഥിരമായ മാർഗ്ഗങ്ങളും വേണ്ടേ എന്ന ചോദ്യം ന്യായമായും നമ്മുടെ മനസ്സിൽ ഉദിക്കാവുന്നതാണ്. ചിലർക്ക് വേണമെങ്കിൽ ചോദിക്കാം, വയലുകളിലെ പുഷ്പങ്ങളെയും ആകാശത്തിലെ പറവകളെയും പോലെ നാളെയെപ്പററി മനോവ്യഥ കൂടാതെ ജീവിക്കണമെന്ന് ക്രിസ്തു പഠിപ്പിച്ചിട്ടുള്ള നമുക്ക് ഒരു മൂലധനവും കരുതലുമൊക്കെ ആവശ്യമാണോ എന്ന്. പക്ഷേ ക്രിസ്തുനാഥൻ തന്നെ ഒന്നിലധികം പ്രാവശ്യം നമ്മുടെ പ്രയത്നത്തിന്റെയും സഹകരണത്തിന്റെയും ആവശ്യം ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

സർപ്പങ്ങളെപ്പോലെ കൂർമ്മബുദ്ധിയുള്ളവരും പ്രാവുകളെപ്പോലെ നിഷ്കളങ്കരുമായിരിക്കണമെന്നു പറഞ്ഞ അതേ നാഥൻ നിന്റെ നെററിയിലെ വിയർപ്പുകൊണ്ട് നിന്റെ അപ്പം സമ്പാദിക്കണം എന്നും നമ്മോട് പറഞ്ഞിട്ടില്ലേ. അത്ഭുതങ്ങൾ പ്രവർത്തിച്ച് അനേകായിരങ്ങളെ ഭക്ഷണം നൽകി സംതൃപ്തരാക്കുവാൻ മുന്നോട്ടുവന്ന ക്രിസ്തു ജനക്കൂട്ടത്തിന്റെ കയ്യിൽ എന്തുണ്ടെന്നന്വേഷിച്ചതും ഒരു ബാലന്റെ കയ്യിലുണ്ടായിരുന്ന വിഭവങ്ങൾ സ്വീകരിച്ച് വർദ്ധിപ്പിച്ചതും നമുക്ക് അറിയാമല്ലോ. പുനരുത്ഥാനത്തിന് ശേഷം മീൻ പിടിക്കാൻ പോയി ഒന്നും കിട്ടാതെ മടങ്ങിവന്ന ശിഷ്യന്മാർക്ക് നൽകാൻ താൻ കുറെ മീൻ പൊരിച്ചു വച്ചിരുന്നെങ്കിലും അവരെക്കൊണ്ട് വലത്തേക്ക് വല വീശിപ്പിച്ച് മീൻ പിടിപ്പിച്ച് അതുകൂടി കൊണ്ടുവരിക എന്നു കല്പിച്ച് അതും ചേർത്ത് അവർക്ക് ഭക്ഷണം നൽകിയതും നമുക്കറിയാമല്ലോ.

ഞാൻ സൂചിപ്പിക്കുന്നത് നമുക്ക് ദൈവ പരിപാലനയിൽ പരിപൂർണ്ണ വിശ്വാസമുണ്ടായിരിക്കെത്തന്നെ ഉത്തരവാദിത്വത്തോടുകൂടി ദൈവവുമായി സഹകരിച്ചു പ്രവർത്തിക്കുവാനുള്ള ചുമതലകൂടി ഉണ്ടെന്നുള്ളതാണ്. ആ ചുമതലയേപ്പററിയാണ് ആദ്യമായി നിങ്ങളെ അനുസ്മരിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നത്.

നാം സ്വതന്ത്ര ഭാരതത്തിലെ പൗരന്മാരാണ്. നമ്മുടെ രാഷ്ട്രം ചലനാത്മകമായ ഒരു യുവ നേതൃത്വത്തിൽകൂടി സുഭിക്ഷത നിറഞ്ഞ ഒരു പുതിയ നൂററാണ്ടിലേക്ക് കുതിക്കുകയാണ. നാം വിഭാവനം ചെയ്യുന്ന ആ ക്ഷേമരാഷ്ട്രത്തിൽ അതിലെ പൗരന്മാരോട് സഹകരിച്ച് നമ്മുടെ സഭയുടെ വ്യക്തിത്വത്തിന് കോട്ടം തട്ടാതെ അവരോടുംകൂടി മുൻപോട്ടു വരുവാനാണ് ദൈവം നമ്മോട് ആവശ്യപ്പെടുന്നത് ഈ പശ്ചാത്തലത്തിൽ രാഷ്ട്രീയ തലത്തിൽ ഉന്നീതമാകുന്ന സാമ്പത്തിക സാങ്കേതിക സഹകരണ വികസന മാർഗ്ഗങ്ങളിൽ നാമും പങ്കാളികളാകണം അതിന് നമ്മുടേതായ പ്രവർത്തന മൂലധനവും തൊഴിലവസരങ്ങളും സേവനപ്രവർത്തനങ്ങളും എല്ലാം നാം തന്നെ സൃഷ്ടിക്കണം. രാഷ്ട്രം നൽകുന്ന എല്ലാ സൗകര്യങ്ങളും നാം പ്രയോജനപ്പെടുത്തണം.

ഇന്ന് നിർഭാഗ്യവശാൽ നമ്മിൽ പലർക്കും അവയെപ്പററി ഒന്നും വലിയ അറിവില്ല. മൂലധന സമാഹരണത്തിന് സഹകരണാടിസ്ഥാനത്തിൽ രാഷ്ട്രം നൽകുന്ന സഹായങ്ങളെപ്പററി ആർക്കും അറിഞ്ഞുകൂടാ. തൊഴിലവസരങ്ങൾ ധാരാളമായി വർദ്ധിപ്പിക്കുന്നതിന് ചെറുകിട വ്യവസായ മേഖലയിലും ഖാദി ഗ്രാമീണ വ്യവസായ രംഗങ്ങളിലും എന്തെല്ലാം ആനുകൂല്യങ്ങൾ ഗവൺമെന്റ് നല്കുന്നുണ്ടെന്ന് പലർക്കും അറിഞ്ഞുകൂടാ.

വൃദ്ധജനങ്ങൾക്കും വിധവകൾക്കുമുള്ള പെൻഷനും വിധവകളുടെ പെൺകുട്ടികൾക്ക് വിവാഹത്തിന് ലഭിക്കാവുന്ന സഹായങ്ങളും ഇനിയും വാങ്ങിച്ചെടുക്കാൻ കഴിയാത്ത എത്രയോ പാവപ്പെട്ടവർ നമ്മുടെ സഭാംഗങ്ങളുടെ ഇടയിലുണ്ടെന്ന് അന്വേഷിക്കുന്നത് വളരെ പ്രയോജനകരമായ അറിവ് നമുക്കുതന്നെ നൽകും. ഈ രംഗങ്ങളിലെല്ലാം പ്രവർത്തിച്ച് സഭാംഗങ്ങളെ ദാരിദ്ര്യത്തിലും, നിസ്സഹായവസ്ഥയിലും നിന്ന് മോചിപ്പിക്കുവാൻ ബുദ്ധിജീവികളായ നമ്മുടെ സഭാംഗങ്ങൾക്ക് കഴിഞ്ഞിട്ടുണ്ടോ

എന്ന് ഒരു ആത്മശോധന നടത്തുവാനും ഞാൻ അപേക്ഷിക്കുകയാണ്. ക്രൈസ്തവരായ നമ്മുടെ ചുമതല നാം യഥാകാലം, യഥായോഗ്യം നിർവ്വഹിച്ചിരുന്നു എങ്കിൽ—അതായത് കുറെക്കൂടി തെളിച്ചുപറഞ്ഞാൽ നാമോരോരുത്തരും നമ്മുടെ വരവിന്റെ ദശാംശം സാധുജനോദ്ധാരണത്തിനുള്ള സഭയ്ക്കുള്ള സംഭാവനയായി നൽകിയിരുന്നെങ്കിൽ—നമ്മുടെ കാതോലിക്കേറ്റ് സ്ഥാപനം ആരംഭിച്ചിട്ട് ഏതാണ്ട് ഒരു നൂററാണ്ടിനോടടുക്കുന്ന ഈ കാലത്തിനുള്ളിൽ എത്ര ഭീമമായ ഒരു സഞ്ചിതനിധി നമുക്ക് സംഭരിക്കാമായിരുന്നു. അതുപോലെ നമ്മുടെ കാതോലിക്കാദിനപ്പിരിവ്—അതായത് ഒരാളിന്റെ ഒരു ദിവസത്തെ വരുമാനം—അതെങ്കിലും എല്ലാവരും നൽകിയിരുന്നെങ്കിൽ ഇന്ന് നമ്മുടെ മൂലധനസ്ഥിതി എന്തായിരുന്നേനേ. അതുപോലെ ചെറിയ വ്യവസായങ്ങളിലും കാർഷികയത്നങ്ങളിലും ഗ്രാമീണ വികസനപ്രവർത്തനങ്ങളിലും നാം ശ്രദ്ധിച്ചിരുന്നെങ്കിൽ നമ്മുടെ സഭാംഗങ്ങളുടെയിടയിൽ എത്ര കൂടുതൽ സമാധാനവും ഐശ്വര്യവും ഇന്നു കാണുമായിരുന്നു. ഈ ചിന്തയുടെ അടിസ്ഥാനത്തിലാണ് ഈ പുതിയ ബജററ് അവതരിപ്പിക്കുമ്പോൾ അതിനെല്ലാം വേണ്ട മൂലധനവും പ്രവർത്തനമാർഗ്ഗങ്ങളും എന്താണ് എന്നുയരുന്ന ചോദ്യത്തിന്റെ മറുപടി നാം കണ്ടുപിടിക്കേണ്ടത്. നാം എന്നു ഞാൻ പറഞ്ഞത് ഇന്ന് ഇവിടെ കൂടിയിരിക്കുന്ന ബഹു. കമ്മിററി അംഗങ്ങളെ എല്ലാവരെയും ഉദ്ദേശിച്ചാണ്. നമ്മിൽനിന്നു തന്നെയാണല്ലോ ഓരോരോ കാര്യങ്ങൾക്ക് പ്രത്യേകം പ്രത്യേകം കമ്മിററി അംഗങ്ങളെ ഇന്ന് തെരഞ്ഞെടുക്കാൻ പോകുന്നത്. ഈ ചുമതല ഏറെറടുക്കുന്ന നമുക്ക് ബഹുഭൂരിപക്ഷം വരുന്ന നമ്മുടെ സഭയിലെ അംഗങ്ങളോട് വലിയോരുത്തരവാദിത്വം ഉണ്ട്. നാം എടുക്കുന്ന തീരുമാനങ്ങൾ അവരുടെ ജീവിതത്തെ എങ്ങനെ ബാധിക്കുമെന്ന് നാം കാര്യമായി ചിന്തിക്കണം. സഭാംഗങ്ങളും മാനേജിംഗ് കമ്മിററി അംഗങ്ങളും വ്യക്തിപരമായി ബന്ധപ്പെട്ടിട്ടുണ്ട് എന്നൊരു തോന്നൽ ഇന്നുണ്ടോ? ഇല്ലെങ്കിൽ അതുണ്ടാക്കാൻ ഉള്ള ചുമതല നമുക്കില്ലേ? ഇത് ചർച്ചചെയ്തും പരീക്ഷണങ്ങളിൽക്കൂടിയും എല്ലാം വികസിപ്പിച്ചെടുക്കേണ്ട ഒരു പ്രവർത്തനശൈലിയാണ്. ഏകപക്ഷീയമായി ഒന്നോ രണ്ടോ പേർ തനിയെയിരുന്ന് ഇവയ്ക്കെല്ലാം രൂപം നൽകുക സാദ്ധ്യമല്ല. അതുകൊണ്ട് ഇക്കൊല്ലവും ബഡ്ജററ് പ്രസംഗത്തിൽ മുൻകൊല്ലത്തേതിൽനിന്നും കാര്യമായ വ്യത്യാസങ്ങൾ നിർദ്ദേശിക്കാൻ കഴിഞ്ഞു എന്നു ഞാൻ അവകാശപ്പെടുന്നില്ല. എങ്കിലും ആമുഖമായി ഞാൻ സൂചിപ്പിച്ച ചിലതെല്ലാം പൊതുവെയുള്ള ചട്ടക്കൂട്ടിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കൂടുതൽ ആലോചനകൾക്കുശേഷം ആ ചട്ടക്കൂട്ടിനുള്ളിൽ നിന്നുകൊണ്ട് നിങ്ങളുടെ സഹകരണത്തോടുകൂടി കാര്യമായി പലതും ചെയ്യാൻ കഴിയും എന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ഇനിയും പതിവുപോലെയുള്ള നമ്മുടെ ബഡ്ജററ് വിവരങ്ങളിലേക്ക് കടക്കാം.

തൊണ്ണൂററിനാല് ഇനങ്ങളിലായി മൊത്തം ഒൻപതര കോടിയിൽപരം രൂപായുടെ ബഡ്ജററാണ് ഈ കമ്മിററിയുടെ മുൻപാകെയുള്ളത്. ഇത് മുൻവർഷങ്ങളെ അപേക്ഷിച്ച് സാരമായ വർദ്ധനവ് കാണിക്കുന്നുണ്ട്. ഈ വർദ്ധനവ് സഭയിലെ വിവിധ സ്ഥാപനങ്ങളുടെയും, സംഘടനകളുടെയും വളർച്ചയെ സൂചിപ്പിക്കുന്നു. അതിൽ നമുക്കേവർക്കും ചാരിതാർത്ഥ്യത്തിനവകാശമുണ്ട്.

ഈ വർഷത്തെ ബഡ്ജററ് പതിവുപോലെ A, B, C, D എന്ന 4 ഷെഡ്യൂളുകളിൽ ഉൾപ്പെടുത്തിക്കൊണ്ടാണ് തയ്യാറാക്കിയിരിക്കുന്നത്. മാനേജിംഗ് കമ്മിററി ചർച്ചചെയ്തു പാസ്സാക്കേണ്ടത് A–ഷെഡ്യൂളിൽപെട്ട ഇനങ്ങളുടേതാണ്. മററുള്ളവ കമ്മിററിയുടെ അറിവിനായി സമർപ്പിക്കപ്പെടുന്നു. B–ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുള്ള ഇനങ്ങളുടെ ബഡ്ജററ് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും, C–ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുള്ളവ അതാതു സ്ഥാപനങ്ങളുടെ മാനേജിംഗ് ബോർഡുകളും, D–ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുവ അതാത് മെത്രാസന ഇടവകയോഗങ്ങളും പാസ്സാക്കിയിട്ടുള്ളവയാണ്. ബ. മാനേജിംഗ് കമ്മിററി അംഗങ്ങൾക്ക് ആവശ്യമെങ്കിൽ അവയെപററിയുള്ള വസ്തുതകൾ മനസ്സിലാക്കുന്നതിനായി വിവരങ്ങൾ ആരായാവുന്നതാണ്.

നാലു ഷെഡ്യൂളുകളിൽ ഓരോന്നിലെയും 1986–87 ലെ മൊത്തം തുക അതിനുമുമ്പുള്ള കഴിഞ്ഞ നാലു വർഷങ്ങളിലെ തുകകളുമായി താരതമ്യപ്പെടുത്തിക്കൊണ്ടുള്ള ഒരു പട്ടിക താഴെ ചേർക്കുന്നു.

| | 1986–87 | 1985–86 | 1984–85 | 1983–84 | 1982–83 |
|---|---|---|---|---|---|
| A | 4234160 | 3494345 | 3191070 | 3681600 | 4813250 |
| B | 19653083 | 13933758 | 13384910 | 12173180 | 9429638 |
| C | 56148676 | 56816988 | 59740140 | 44718064 | 36684142 |
| D | 14974390 | 5294469 | 11213870 | 10946209 | 4678610 |
| Total | 95010309 | 79539560 | 87529990 | 71519053 | 55605640 |

(ശേഷം 20–ാം പേജിൽ)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



കല്ലിങ്കൽ പത്രോസ് മത്തായി & Family.

# മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



ഒരു വിശ്വാസി, വിശാഖപട്ടണം

# ഉത്തരം കണ്ടെത്തേണ്ട ഒരു ചോദ്യം

## സ്തേഫാനോസ് മാർ തേവോദോസിയോസ്

കഴിഞ്ഞ ഫെബ്രുവരി 28-ാം തീയതി ഡൽഹിയിലെ സി. എൻ. ഐ. ഭവനിൽവച്ച് കാൻറർബറി ആർച്ചു ബിഷപ്പിന്റെ സാന്നിദ്ധ്യത്തിൽ ഭാരതത്തിലെ അകത്തോലിക്കാ ബിഷപ്പ്മാരുടെ ഒരു സമ്മേളനം നടന്നു. സഭകളുടെ യോജിപ്പ് ആഗോളതലത്തിൽ എന്ന വിഷയത്തെപ്പററി ആർച്ചുബിഷപ്പും, ഭാരതതലത്തിൽ എന്ന വിഷയത്തെപ്പററി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും പ്രബന്ധങ്ങൾ സമർപ്പിച്ചു. യോജിപ്പ് ഭാരതതലത്തിൽ എന്ന വിഷയത്തെപ്പററിയുള്ള ചർച്ചാവേളയിൽ ഒരു സി. എൻ. ഐ. ബിഷപ്പ് ചോദിച്ചു. കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളിൽ ഓർത്തഡോക്സ് സഭയൊഴിച്ചുള്ള സഭാവിഭാഗങ്ങൾ ഉത്തരഭാരതത്തിൽ മിഷൻ പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. ഓർത്തഡോക്സ്സഭ ആ രംഗത്തേക്ക് വരാത്തതിന് എന്തെങ്കിലും കാരണങ്ങൾ ഉണ്ടോ?

ഉത്തരഭാരതത്തിന്റെ പ്രതിനിധിയുടെ ഈ ചോദ്യത്തിന് നാം എന്ത് ഉത്തരം കൊടുക്കുമെന്ന് സഭാംഗങ്ങൾ ചിന്തിക്കണമെന്ന് അഭ്യർത്ഥിക്കുകയാണ് ഈ ലേഖനോദ്ദേശ്യം. ആയതിന് സഹായകമെന്നു തോന്നുന്ന ചില വസ്തുതകൾ ആദ്യമായി പറയട്ടെ. നാം വിശ്വസിക്കുന്നപ്രകാരം ഒന്നാം നൂററാണ്ടിൽതന്നെ മാർതോമ്മാശ്ലീഹാ കേരളത്തിൽ സഭ സ്ഥാപിച്ചു. 1952-ൽ അപ്പോസ്തോലന്റെ ആഗമനത്തിന്റെ 19-ാംശതാബ്ദി ഭാരതസഭ വിവിധ കേന്ദ്രങ്ങളിൽ ആഘോഷിക്കുകയുണ്ടായി. ന്യൂഡൽഹിയിൽ പ്രസിഡൻറ് ഡോ. രാജേന്ദ്രപ്രസാദിന്റെ അദ്ധ്യക്ഷതയിൽ കൂടിയ മഹാസമ്മേളനത്തിൽ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു പ്രസംഗിച്ചു. അദ്ദേഹം പറഞ്ഞു. 'ക്രിസ്തുമതം പാശ്ചാത്യർ ഇവിടെ ഇറക്കുമതി ചെയ്തതല്ല. അതു ഭാരതത്തിന്റെ മതമാണ്. ഒന്നാം നൂററാണ്ടിൽ സെൻറ് തോമസ് കേരളത്തിൽ സഭ സ്ഥാപിച്ചു'. ഈ സമ്മേളനം നടക്കുമ്പോൾ തോമാശ്ലീഹാ കേരളത്തിൽ സ്ഥാപിച്ച മലങ്കരസഭയ്ക്കു ഡൽഹിയിൽ ഒരിടവകയുണ്ടായിട്ട് മാസങ്ങളോ, ദിവസങ്ങളോ മാത്രമെ ആയിരുന്നുള്ളു. കേരളത്തിനു പുറത്ത് അന്ന് മദ്രാസിലും, കോയമ്പത്തൂരും, ബോംബെയിലും, പൂനയിലും, ജബൽപ്പൂരിലും, കൽക്കത്തായിലും, മലയാ, സിംഗപ്പൂരിലും മാത്രമെ ഇടവകകൾ ഉണ്ടായിരുന്നുള്ളു. ഇന്ന് ബാഹ്യകേരളത്തിൽ ഇൻഡ്യയിൽ നാലും; അമേരിക്കയിൽ ഒന്നും അങ്ങനെ അഞ്ചു ഭദ്രാസനങ്ങൾ ഉണ്ട്. ഓരോ ഭദ്രാസനത്തിലും ശരാശരി നാല്പതു ഇടവകകൾകണ്ടേക്കും. കേരളത്തിൽനിന്നും ജോലിത്തേടിപ്പോയ സഭാംഗങ്ങൾ അതതു സ്ഥലങ്ങളിൽ സംഘടിച്ച് രൂപീകരിച്ച ഇടവകകൾ എന്നുള്ള നിലയ്ക്കു ബാഹ്യകേരളത്തിലേയ്ക്കുള്ള സഭയുടെ വ്യാപ്തി വെറും സ്വാഭാവിക വളർച്ച മാത്രമാണ്. കഴിഞ്ഞ മൂന്നു ദശാബ്ദകാലങ്ങളിൽ സഭയുടെ ബഹുമുഖമായ പ്രവർത്തനങ്ങൾക്ക് ബാഹ്യകേരള ഇടവകകൾ ഗണ്യമായ സംഭാവനകൾ നല്കിയിട്ടുണ്ട്.

15-ാം നൂററാണ്ടു മുതൽ പാശ്ചാത്യസഭകളുടെ പ്രവർത്തനഫലമായി മലങ്കരയിലെ സുറിയാനിക്രിസ്ത്യാനികൾ പല സഭാവിഭാഗങ്ങളിലായി വിഭജിക്കപ്പെട്ടു. എന്നാൽ പൂർവ്വിക വിശ്വാസ പാരമ്പര്യങ്ങൾ പുലർത്തിക്കൊണ്ട് ഓർത്തഡോക്സ്സഭ ഇന്നും നിലനില്ക്കുന്നു. അടുത്തസമയം പ്രസിദ്ധപ്പെടുത്തിയ ഒരു കണക്കിൻപ്രകാരം ഓർത്തഡോക്സ്സഭയ്ക്കു പതിനാററലക്ഷം ജനങ്ങളും, ഇരുപത് ഭദ്രാസനങ്ങളും, 1270 ഇടവകകളും, 500-ൽ പരം ചാപ്പലുകളും ആയിരത്തിലേറെ വൈദികരും, 80 ശെമ്മാശന്മാരും, 20 മേല്പട്ടക്കാരും ഉണ്ട്. ഒരു വൈദിക സിമ്മനാരി, 15 ആശ്രമങ്ങൾ, 10 കോൺവെൻറുകൾ, 9 ബാലഭവനങ്ങൾ, 17 കോളജുകൾ, 13 ഇൻഡസ്ട്രിയൽ ട്രെയിനിംഗ് സെൻറേഴ്സ്, 200 സ്ക്കൂളുകൾ, 6 ട്രെയിനിംഗ് സ്ക്കൂളുകൾ, 13 ആശുപത്രികൾ എന്നീ സ്ഥാപനങ്ങൾ സഭയ്ക്കുണ്ട്. 8 സുസംഘടിതമായ ആത്മീയ സംഘടനകളും, 150-ൽപരം ആശ്രമസ്ഥരും' 100-ലേറെ കന്യാസ്ത്രീകളും സഭയിൽ പ്രവർത്തിക്കുന്നു. ഒരു മിഷ്യൻ ട്രെയിനിംഗ് സെൻററും ഏതാനും കൊല്ലങ്ങളായി പ്രവർത്തിക്കുന്നുണ്ട്. ആഗോളതലത്തിൽ സഭ വ്യാപിച്ചു എങ്കിലും സഭയുടെ മേല്പറഞ്ഞ സ്ഥാപനങ്ങളും പ്രവർത്തനങ്ങളും പ്രവർത്തകരും കേരളത്തിൽ മാത്രമായി കേന്ദ്രീകരി

ക്കപ്പെട്ടിരിക്കുന്നു. കേരളത്തിനു പുറത്ത് സ്ഥാപനങ്ങളും പ്രവർത്തനങ്ങളും ഉണ്ടാകേണ്ടതിനെപ്പറ്റി സഭ മൊത്തമായി ചിന്തിച്ചുതുടങ്ങിയിട്ടില്ലെന്നുള്ളത് ഒരു വസ്തുതയായി അവശേഷിക്കുന്നു.

ഉത്തരഭാരതത്തിലെ മിഷ്യൻപ്രവർത്തനങ്ങൾക്കുവേണ്ടി 1972-ൽ മാർത്തോമ്മാശ്ലീഹായുടെ 19-ാം ചരമശതാബ്ദി സ്മാരകമായി ഭിലായ് മിഷ്യൻ സ്ഥാപിക്കപ്പെട്ടു. അന്നു മുതൽ ലേഖകൻ അവിടെ പ്രവർത്തിക്കുന്നതിനാലും 1952 മുതൽ ബാഹ്യകേരളഭദ്രാസനത്തിൽ ജീവിക്കുന്നതിനാലും ബാഹ്യകേരളത്തിലെ മിഷ്യൻ പ്രവർത്തനങ്ങളിൽ സഭ എത്രമാത്രം പിന്നോക്കമാണെന്ന് അനുഭവത്തിൽനിന്നും സാക്ഷിക്കുവാൻ സാധിക്കും. ഭിലായ് മിഷ്യനിൽ കുറെപ്പേർക്കു താമസിച്ചു പ്രവർത്തിക്കുവാനുള്ള സൗകര്യങ്ങൾ ഉണ്ടാക്കിക്കഴിഞ്ഞിട്ടും സമർപ്പണബുദ്ധ്യാ പ്രവർത്തിക്കുവാനായി അധികമാളുകൾ വന്നുകഴിഞ്ഞിട്ടില്ല. ജീവകാരുണ്യപരവും, വിദ്യാഭ്യാസപരവുമായ പല പ്രവർത്തനങ്ങൾ ആരംഭിച്ചിട്ടുണ്ടെങ്കിലും ആളും അർത്ഥവും ആവശ്യത്തിനു ലഭ്യമല്ലാത്തതുമൂലം ആഗ്രഹിക്കുന്നവിധം മുന്നേറുവാൻ സാധിക്കുന്നില്ല. ബാഹ്യകേരളത്തിൽ സഭയ്ക്കു സ്ഥാപനങ്ങളും പ്രവർത്തനങ്ങളും ഉണ്ടാകുന്നതിന് സഹായഹസ്തം നീട്ടുവാൻ മലങ്കരസഭയിലെ പള്ളികളും ജനങ്ങളും കാര്യമായി ചിന്തിച്ചുതുടങ്ങിയിട്ടേയില്ല. കഴിഞ്ഞവർഷം ഭോപ്പാൽ ദുരന്തത്തെത്തുടർന്നു ഒരു ദുരിതാശ്വാസപ്രവർത്തനകേന്ദ്രം തുടങ്ങുവാൻ പ. സുന്നഹദോസിന്റെ നിശ്ചയപ്രകാരം സകല പള്ളികൾക്കും സഹായാഭ്യർത്ഥന അയച്ചിട്ട് 23 പള്ളികൾ മാത്രമാണ് ചെറിയ തോതിലെങ്കിലും പ്രതികരിച്ചത് എന്നറിയുമ്പോൾ ബാഹ്യകേരളത്തിലെ പ്രവർത്തനങ്ങളെപ്പറ്റി മലങ്കരസഭയ്ക്കുള്ള അനാസ്ഥയുടെ വലിപ്പം മനസ്സിലാകുമല്ലോ. മലങ്കരസഭയിലെ എല്ലാ പ്രവർത്തനങ്ങൾക്കും ബാഹ്യകേരളത്തിലെ സഭാംഗങ്ങളിൽനിന്ന് ഗണ്യമായ സഹായം ലഭിക്കുന്നു. മലങ്കരനിന്ന് ബാഹ്യകേരളത്തിലെ സഭാപ്രവർത്തനങ്ങൾക്കു ഇന്നുവരെ കാര്യമായി സഹായമൊന്നും ഉണ്ടായിട്ടില്ല. മലങ്കരയിൽ കഴിവുള്ള പള്ളികളും കുറവല്ല. എങ്കിലും ബാഹ്യകേരളത്തിലെ സഭാംഗങ്ങൾ കൊടുക്കുന്നതു

അനുസ്മരണകൾ:

# പുത്തൻകാവിൽ കൊച്ചുതിരുമേനി (ii)

ഫാ. എ. എം. വർഗീസ് ബി. എ., പന്തളം

## 6. ദൈവാശ്രയം

ദൈവം കരുതിക്കൊള്ളും എന്നുള്ള വിശ്വാസത്തോടെ ജീവിതം അവസാനിപ്പിച്ച വന്ദ്യ ദേഹമായിരുന്നു തിരുമേനി. കെട്ടിടം പണിയിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് ചിലപ്പോൾ കൂലി കൊടുക്കാൻ ഇല്ലാതെ വിഷമിച്ചിട്ടുണ്ട്. ആശാരിമാരും കൽപ്പണിക്കാരും പണികഴിഞ്ഞ് മുമ്പിൽവന്ന് കൈകൂപ്പി നില്ക്കും. തിരുമേനി വല്ലാതെ വിഷമിച്ചു നിന്നിട്ട് പറയും, 'പണിക്കാ, ആകായത്തീന് തമ്പിരാൻ തരാതെ അരക്കായും ഏനേലില്ല'. ഒന്നും വേണ്ടായേയെന്നും പറഞ്ഞ് അവർ പോകും. അഞ്ചാറു മിനിററു കഴിയുമ്പോഴായിരിക്കും കാർ വന്നു നില്ക്കുന്ന ശബ്ദം. ആരോ സഭാസ്നേഹികൾ കാണാൻ വരികയാണ്. ആ കൂടിക്കാഴ്ച അവസാനിക്കുമ്പോൾ തിരുമേനിയുടെ മുമ്പിൽ തല്ക്കാലം അടഞ്ഞിരുന്ന ആകാശം തുറക്കപ്പെടുന്നു. അതായത് അപ്രതീക്ഷിതമായ കൈമുത്ത്. പിന്നെ താമസമില്ല. പണിക്കന്മാരെ തിരിച്ചു വിളിക്കാൻ ആരെയെങ്കിലും ഓടിക്കും. പണിക്കന്മാർ വന്നിട്ട് 'കൂലി നാളെയോ മറെറപ്പോഴെങ്കിലുമോ മതിയല്ലോ തിരുമേനീ' എന്നു പറയുമ്പോൾ ആകാശത്തീന്ന് കിട്ടി എന്നു പറഞ്ഞ് കൂലി കൊടുത്ത് അവരെ അയയ്ക്കുമായിരുന്നു.

## 7. നിസ്വാർത്ഥതയും വിശ്വസ്തതയും

ഏതു രീതിയിലുള്ള പണമായാലും കയ്യിൽ കിട്ടുന്നതിനെല്ലാം വരവുചെലവ് എഴുതാതെ ഉറങ്ങുമായിരുന്നില്ല. ഒരു ചില്ലിക്കാശിന്റെ കാര്യമായാലും എഴുതുമായിരുന്നു. ഇത്ര കൃത്യമായി

---

പോലെ കേരളത്തിലെ സഭാംഗങ്ങളിൽ ഒരു ചെറിയ ശതമാനം മാത്രമേ സഭയ്ക്കു കൊടുക്കുന്നുള്ളു എന്നത് ഒരു വസ്തുതയാണ്. ബാഹ്യകേരളത്തിലെ സഭാംഗങ്ങൾ കൊടുക്കുന്നത് മുഖ്യമായും കേരളത്തിലെ പ്രവർത്തനങ്ങൾക്കാണ്. ബാഹ്യകേരളത്തിലെ പ്രവർത്തനങ്ങൾക്കു കേരളത്തിൽനിന്നോ, ബാഹ്യകേരള ഇടവകകളിൽനിന്നോ കാര്യമായ സഹായം ലഭിക്കുവാൻ സാധിക്കുന്ന സ്ഥിതിവിശേഷം ഇന്നു സഭയിൽ ഉണ്ടായിട്ടില്ല. വിദേശസഹായം ഓർത്തഡോക്സ് സഭയ്ക്കു ആദിമുതലെ ഉള്ളതുമല്ല. ഈ പരിതസ്ഥിതിയിൽ ഉത്തരഭാരതത്തിൽ എന്തെങ്കിലും പ്രവർത്തനങ്ങൾക്ക് പണം എവിടെ നിന്നാണ് ലഭിക്കുക? പ്രവർത്തകരുടെ കാര്യത്തിലും ഈ സ്ഥിതിവിശേഷം കാണാൻ കഴിയുന്നു. ആത്മീയപ്രസ്ഥാനങ്ങളും സംഘടനകളും ധാരാളം ഉണ്ടെങ്കിലും മിഷ്യൻ പ്രവർത്തനത്തിന് പ്രചോദനം ലഭിക്കുന്നവർ ഉണ്ടാകുന്നില്ല. നേരിയ ആഗ്രഹം ആർക്കെങ്കിലുമുണ്ടായാൽ അവർ കേരളത്തിലുള്ള ഏതെങ്കിലും സ്ഥാപനത്തിൽ ചെന്നുചേരും. നിലവിലുള്ള ആശ്രമങ്ങൾക്കോ, കോൺവെന്റുകൾക്കോ, കേരളത്തിനു വെളിയിൽ പ്രവർത്തിക്കുന്നതിനെപ്പററി വിദൂരചിന്തപോലുമുണ്ടായിട്ടില്ല. ഇതൊക്കെയാണ് വസ്തുതകൾ എങ്കിൽ ഉത്തര ഭാരതത്തിൽ മിഷ്യൻ പ്രവർത്തനത്തിന് പ്രവർത്തകരെ എവിടെനിന്നുമാണ് കിട്ടുക! സുവിശേഷപ്രവർത്തനത്തിന് ആഗ്രഹവും, ആളും, അർത്ഥവുമില്ലാത്ത സ്ഥിതിവിശേഷത്തിൽ നില്ക്കുന്ന നാം സി. എൻ. ഐ. ബിഷപ്പിനു എന്ത് ഉത്തരം കൊടുക്കുമെന്ന് ഇനി ചിന്തിക്കുക. ഒന്നുകിൽ നമുക്കു പറയാം. രണ്ടായിരം കൊല്ലം ഞങ്ങൾ കേരളത്തിൽ പ്രവർത്തിച്ചു. ഇപ്പോൾ ലോകമെമ്പാടുമുള്ള ഞങ്ങളുടെ ആളുകളിൽ നിന്നുകൂടി സമാഹരിച്ചുകൊണ്ട് ഞങ്ങൾ ഇവിടെ പലതും ചെയ്യുന്നുണ്ട്. പിൻതള്ളിയ കാലത്തോളമൊന്നും ഇനി വേണ്ടിവരികയില്ല കർത്താവിന്റെ പുനരാഗമനത്തിന്. അന്ന് ഈ കേരളമണ്ണിൽതന്നെ ഞങ്ങൾ അവിടുത്തെ സ്വീകരിക്കാനാഗ്രഹിക്കുന്നു. അല്ലെങ്കിൽ നാം പറയണം. സ്വയം ശീർഷകത്വമുള്ള ഈ ഭാരതസഭയെ ഘടദീപംപോലെ ഈ കൊച്ചുകേരളത്തിൽ ബന്ധിച്ചുനിർത്താൻ ഇനി ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. ഉത്തരഭാരതത്തിൽ നിങ്ങളോടൊത്തു പ്രവർത്തിപ്പാൻ വേദികൾ ഞങ്ങൾ തയ്യാറാക്കിക്കഴിഞ്ഞു. ഞങ്ങൾ പ്രതിജ്ഞാബദ്ധരായി മുമ്പോട്ടു നീങ്ങുകയാണ്. അനതിവിദൂരഭാവിയിൽ ഞങ്ങളുടെ പ്രവർത്തനകേന്ദ്രങ്ങൾ അനേക സ്ഥലങ്ങളിൽ അങ്ങേയ്ക്കു കാണുവാൻ കഴിയും. ദൈവം അതിനു ഞങ്ങളെ സഹായിക്കട്ടെ.

എഴുതുന്നത് എന്തിനാണെന്നും ആരെ ബോദ്ധ്യപ്പെടുത്താനാണെന്നും ചോദിച്ചാൽ കിട്ടുന്ന ഉത്തരം രസാവഹമാണ്. 'എന്റെ കയ്യിൽ വരുന്നതൊന്നും കെഴക്കേത്തലക്കലെ പണമല്ല. അത് മലങ്കരേലെ മാപ്പളമാരുടേതാണ്'' എന്നു പറഞ്ഞാൽ സഭയുടേത്. (കിഴക്കേത്തലയ്ക്കൽ എന്നായിരുന്നു വീട്ടുപേര്).

പണമായോ പണ്ടമായോ എന്തെല്ലാം തിരുമേനിയുടെ പേരിൽ ഉണ്ടായിരുന്നുവോ, അതു മൊത്തം സഭയുടെ സ്വത്തെന്നുള്ള ചിന്താഗതി തിരുമേനിയെ ഭരിച്ചിരുന്നു. അവശ്യസഹായമെന്നുള്ള നിലയിൽപ്പോലും കുടുംബക്കാർക്കോ മററാർക്കെങ്കിലുമോ പണമായോ സാധനങ്ങളായോ എന്തെങ്കിലും കൊടുക്കുന്നതിനോട് വലിയ എതിർപ്പ് പ്രകടിപ്പിച്ചിരുന്നു. ശിഷ്യത്വം സ്വീകരിക്കുവാൻ ആഗ്രഹിച്ച് അടുത്തുചെല്ലുന്നവനോട് ആദ്യമായി ചോദിക്കുന്നത് ''വീടിനോടും വീട്ടുകാരോടുമുള്ള മമത വിടാമോ'' എന്നാണ്. ആ മമത മനസ്സിൽ പുലർത്തിക്കൊണ്ട് സഭയെ സ്നേഹിക്കുവാനും സേവിക്കുവാനും സാധിക്കുകയില്ലെന്നുള്ള അഭിപ്രായമായിരുന്നു തിരുമേനി പുലർത്തിയിരുന്നത്.

## 8. നിഷ്ക്കപടത

തിരുമേനി വെറുപ്പോടെ വീക്ഷിച്ചിരുന്ന ഒരു കാര്യമാണ് കപടഭക്തി. ആരെക്കൊണ്ടെങ്കിലും അഭിപ്രായം പറയിക്കുവാൻവേണ്ടി മാത്രം ഭക്തികാര്യങ്ങളിൽ ഇടപെടുന്നത് തിരുമേനിക്ക് ഇഷ്ടമല്ലായിരുന്നു. ഉപവസിക്കുന്ന ഒരാൾ ഉപവസിക്കുന്നുണ്ടെന്നോ തന്മൂലം ക്ഷീണമുണ്ടെന്നോ പറയുന്നതും ക്ഷീണഭാവം പ്രകടിപ്പിക്കുന്നതും വെറുപ്പായിരുന്നു. തിരുമേനിയുടെ പ്രാർത്ഥന, നമസ്ക്കാരം, നോമ്പ് എന്നിവയൊക്കെയും രഹസ്യത്തിലുള്ള പിതാവിനെ ബോദ്ധ്യപ്പെടുത്തുവാനല്ലാതെ മററുള്ളവരെ ബോദ്ധ്യപ്പെടുത്തണമെന്നു കരുതി നിർവഹിച്ചിരുന്നില്ല. രാത്രിയിൽ ഏകാന്തധ്യാനത്തിൽ സമയം ചെലവഴിക്കുന്ന സ്വഭാവം ഉണ്ടായിരുന്നു.

## 9. പുരോഗമന പദ്ധതികളും സ്വാതന്ത്ര്യ തൃഷ്ണയും

ഇന്ന് നമ്മുടെ സഭയിലെ ഭദ്രാസനങ്ങളിൽ നിലവിലുള്ള വൈദികരുടെ ശമ്പളപദ്ധതിയും സ്ഥലംമാററ സമ്പ്രദായവും പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ചിന്തയിൽ ഉടലെടുത്ത ആശയത്തിന്റെ ഫലമാണ്. 'ശമ്പളപദ്ധതി' ആദ്യമായി തുടങ്ങിയത് നിരണം ഭദ്രാസനത്തിൽ മാർ ദീവന്നാസ്യോസ് തിരുമേനി ആയിരുന്നെങ്കിലും അദ്ദേഹം പിന്നീടതു തുടർന്നില്ല. ആദ്ധ്യാത്മിക സംഘടനകൾ ചിട്ടപ്പെടുത്തി ആഭ്യന്തര സുവിശേഷപ്രവർത്തനത്തിന് അടിത്തറയിട്ടത് തിരുമേനിയാണ്. തുമ്പമൺ മെത്രാസനത്തിൽ രൂപം പ്രാപിച്ച മിഷൻ ബോർഡ് തിരുമേനിയുടെ ശ്രമഫലമായിരുന്നു. ഇന്ന് വ്യാപകമായി നടപ്പിൽ വന്നിരിക്കുന്ന കൺവൻഷൻ സമ്പ്രദായത്തിന് തുടക്കം കുറിക്കുന്നതിൽ തിരുമേനി നിർവഹിച്ച പങ്ക് നിർണ്ണായകമാണ്. വിദ്യാഭ്യാസ രംഗത്ത് ഇന്നു കാണുന്ന അസൂയാവഹമായ അഭ്യുന്നതിക്ക് കാരണക്കാരൻ തിരുമേനിയാണ്. പഴയ തിരുവിതാംകൂർ ഗവർമ്മെന്റിന്റെ വിദ്യാഭ്യാസ ഉപദേശക കൗൺസിലിൽ ഒരു അംഗമായി കുറേനാൾ സേവനമനുഷ്ഠിച്ച തിരുമേനി ഒട്ടധികം സ്ക്കൂളുകൾ നടത്തുവാനുള്ള അംഗീകാരം സമ്പാദിച്ച് സഭയിലെ വിദ്യാഭ്യാസ രംഗം സംപുഷ്ടമാക്കി.

സഭയുടെ സ്വാതന്ത്ര്യം തിരുമേനിക്ക് ജീവൽപ്രശ്നമായിരുന്നു. കാതോലിക്കാസിംഹാസനമെന്നു പറയുമ്പോൾ തിരുമേനിയുടെ മനസ്സും മുഖവും പ്രസന്നമായിരുന്നു. കാതോലിക്കാസിംഹാസനത്തെക്കുറിച്ചുള്ള ഉജ്വല പ്രഭാഷണമായിരുന്നു അവസാനത്തേത്. കുന്നംകുളത്തുവച്ച്

കാതോലിക്കാസിംഹാസനത്തെപ്പററി ഊന്നിയുന്നിപ്പറഞ്ഞത് ഒരുപക്ഷെ തന്റെ ഹൃദയത്തിന് തളർച്ച വരുത്തിക്കാണും. ''ഞാനും കോനവിക്കാരായ നിങ്ങളും ഇന്നും നാളെയും മറെറന്നാളുമായി മൺമറഞ്ഞുപോകും. കാതോലിക്കാസിംഹാസനം എന്നേക്കും നിലനിൽക്കും''. ആ അരുളപ്പാട് 'അറ'മായി മാറി. പിറെറദിവസം കോട്ടയത്തേക്കുള്ള യാത്രയിൽ വഴിമദ്ധ്യേ മരത്തംകോടു പള്ളിയിൽ വച്ചു് ഹൃദയാഘാതം ഉണ്ടാകുകയും 1951 ഏപ്രിൽ മാസം 17–ാം തീയതി തിരുമേനി തിരശ്ശീലക്കുള്ളിൽ മറയുകയും ചെയ്തു.

## 10. നേട്ടങ്ങൾ

### a) കാതോലിക്കേററ് ഹൈസ്കൂളും കാതോലിക്കേററ് കോളേജും

അക്കാലത്ത് തന്റെ ഭരണസീമയ്ക്കകത്തും പുറത്തും ത്യജിക്കപ്പെട്ട സ്ഥലങ്ങളും സ്ഥാപനങ്ങളും പ്രത്യേകം ശ്രദ്ധിച്ച് അവിടെ എന്തെങ്കിലും സ്ഥാപനങ്ങൾ ഉണ്ടാക്കുവാൻ പ്രത്യേക താല്പര്യമായിരുന്നു. മാക്കാംകുന്നിൽ ഇന്ന് ഉയർന്നുനില്ക്കുന്ന കലാശാലയുടെ സ്ഥാനത്ത് കാടും മേടും പാറയും കുറുക്കന്റെ വിളയാട്ടവും ആയിരുന്ന കാലത്താണ് പുത്തൻകാവിൽ കൊച്ചുതിരുമേനി അങ്ങോട്ടു ചെല്ലുന്നത്. ആ കുന്നിൻപുറത്ത് യഥാർത്ഥത്തിൽ ഒരു കുടിൽ കെട്ടി. 'കർത്താവേ! ഇവിടെയിരിക്കുന്നത് നല്ലത്' എന്ന് അദ്ദേഹത്തിന് തോന്നി. സഭയുടെ വകയായ വിദ്യാഭ്യാസ സ്ഥാപനത്തിനും, ഒരുപക്ഷെ ഒരു ദയറാസ്ഥാപനത്തിനും അനുയോജ്യമായ പ്രദേശമാണ് മാക്കാംകുന്നിൽ അദ്ദേഹം കണ്ടത്. ക്രാന്തദർശിയായ തിരുമേനി തന്റെ കയ്യിലെ കൊച്ചു വെട്ടുകത്തികൊണ്ട് കാടുവെട്ടിത്തെളിച്ച് പ്രാരംഭപണി ഉദ്ഘാടനം ചെയ്തു. പാറ പൊട്ടിക്കുന്ന മടകളിൽ എത്തി മടികൂടാതെ അലവാങ്ക് കയ്യിൽ എടുത്തു. സഭാസ്നേഹികൾ സഹായവുമായി ഓടിയെത്തി. പണികൾ പുരോഗമിച്ചു. ഇരുളിൽ പ്രകാശം ഉദിച്ചു. ഹൈസ്കൂളും പിന്നെ കോളേജും ആയി. സഭയുടെ അഭിമാന സ്തംഭമായ കാതോലിക്കേററ് കോളേജിന്റെ ഇന്നത്തെ നിലയും പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ അന്നത്തെ കഷ്ടപ്പാടും കെട്ടുപിണഞ്ഞുകിടക്കുന്നു. മാക്കാംകുന്നിൽ ഹൈസ്കൂൾ തുടങ്ങിയ കാലത്തുതന്നെ തനിക്കു ഒരു തുണയാളിനെ — അഥവാ സെക്രട്ടറിയെ — യും കിട്ടി. അന്ന് ഭദ്രാസന ഭരണത്തിലും മററു രംഗങ്ങളിലും കൊച്ചുതിരുമേനിയുടെ സഹപ്രവർത്തകനായും, സെക്രട്ടറിയായും പ്രവർത്തിച്ച, പി. ഇ. ഡാനിയേൽ ക്ലേറിയാണ് പടിപടിയായി ഉയർന്ന് ഇന്ന് തുമ്പമൺ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി ശോഭിക്കുന്ന അഭിവന്ദ്യ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ.

### b) ബേസിൽ ദയറാ

ബേസിൽ ദയറായെന്നറിയപ്പെടുന്ന മാക്കാംകുന്നിലെ സ്ഥാപനം പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സൃഷ്ടിയാണ്. സഭാസേവനത്തിന് സന്നദ്ധരും അഭ്യസ്തവിദ്യരും അവിവാഹിതരു

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്








റി. ജി. വർഗീസും കുടുംബവും.

George Thomas & Family, Nigeria.

മായ ചെറുപ്പക്കാരെ അതിൽ പരിശീലിപ്പിച്ചെടുക്കുകയെന്നുള്ളതായിരുന്നു തിരുമേനിയുടെ ലക്ഷ്യം. ആദ്യപരീക്ഷണമെന്ന നിലയിൽ കർത്തൃശിഷ്യന്മാരുടെ സംഖ്യയെ സ്മരിക്കുമാറ് പന്ത്രണ്ടുപേരെ കണ്ടെത്തി അവിടെ കൊണ്ടുവരുന്നതിനുള്ള യജ്ഞം കുറെയൊക്കെ വിജയിച്ചെങ്കിലും ദയറായുടെ വളർച്ച പ്രതീക്ഷാനുസരണം വളരാതെ വന്നത് തിരുമേനിയെ ദു:ഖിപ്പിച്ച കാലയളവിലാണ് പെട്ടെന്ന് അദ്ദേഹം മൺമറഞ്ഞത്. തിരുമേനിയുടെ കാലശേഷം ദയറാ ഊർജ്ജിതപ്പെടുത്തി അദ്ദേഹത്തിന്റെ ആഗ്രഹം സഫലമാക്കുവാൻ അന്നത്തെ അനുയായികളിൽ മുമ്പനായിരുന്ന, ഫാദർ പി. ഇ. ഡാനിയേൽ (ഡാനിയേൽ മാർ പീലക്സീനോസ്) ചിലതൊക്കെ ചിന്തിക്കയും പ്രവർത്തിക്കയും ചെയ്തുവെങ്കിലും ലക്ഷ്യപ്രാപ്തിയിൽ എത്താതെ, ഇന്നത്തെ നാമമാത്രമായ അവസ്ഥയിൽ എത്തിച്ചേരുകയാണുണ്ടായത്. ദയറായുടെ നാമത്തിൽ കൂടിച്ചേർന്നവരിൽ, പീലക്സീനോസ് തിരുമേനി മാത്രം ഇപ്പോൾ അവിടെയുണ്ട്.

c) പറന്തൽ പള്ളി

മാക്കാംകുന്നിൽ അനക്കമിട്ട് ആരംഭവും പിന്നീടുള്ള ആരാധനകളും ഊർജ്ജിതപ്പെടുത്തിയശേഷം പുത്തൻകാവിൽ കൊച്ചുതിരുമേനി ശ്രദ്ധ കേന്ദ്രീകരിച്ച സ്ഥാനമാണ് ഇന്നത്തെ പറന്തൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി; അഥവാ, അടൂർ സെന്റ് ജോർജ് അരമനപ്പള്ളി. മെയിൻ സെൻട്രൽ റോഡിന്റെ അരികിൽ ഒരു ചെറിയ കുന്നിൽ പുല്ലാഞ്ഞിക്കാടിന്റെ നടുവിൽ അക്കാലത്ത് കുടിലിനു തുല്യവും ഓലകെട്ടിയതുമായ ഒരു പള്ളി തിരുമേനിയുടെ യാത്രാവേളകളിൽ ശ്രദ്ധപിടിച്ചുപററി. തുമ്പമൺ ഭദ്രാസനത്തിന്റെ തെക്കേ അററത്തെ അതിരിൽ ഒതുങ്ങി വല്ലപ്പോഴും വിളക്കു കൊളുത്തിയും ആണ്ടിൽ ഒരിക്കലോ മററോ വിശുദ്ധ കുർബാനയർപ്പിച്ചും പോന്ന പറന്തൽ പൊങ്ങലടിപ്പള്ളി. അതിന്റെ നല്ലനാൾ ഉദയംചെയ്തു. ആ പള്ളി ഉദ്ധരിക്കുവാൻ ബദ്ധപ്പെട്ടിരുന്ന നമ്മുടെയാളുകൾ പള്ളിയും പറമ്പും തിരുമേനിയുടെ പേരിൽ സഭയ്ക്ക് എഴുതിക്കൊടുത്തു. കുററിക്കാടുകളോട് കടുത്ത സമരം പ്രഖ്യാപിച്ചിരുന്ന തിരുമേനി പറന്തലിൽ പറന്നെത്തി. ചുവന്ന ളോഹ മാററി വെള്ളക്കുപ്പായം മാത്രം ധരിച്ച് കയ്യിൽ ഒരു കൊച്ചുവെട്ടുകത്തിയും, കല്ലു കുത്തിയിളക്കുവാനുള്ള പാരയുമായി പോരാളിയെപ്പോലെ പുല്ലാഞ്ഞിക്കാടിന്റെ നടുവിൽ നിന്നപ്പോൾ പറന്തലിലെ പരുപരുപ്പ് പമ്പകടന്നു. താമസിക്കുവാനും ഭക്ഷിക്കുവാനും ഉള്ള അസൗകര്യങ്ങൾ അവഗണിച്ചുകൊണ്ട് ഇടവകക്കാരുടെ സഹകരണത്തോടും സന്മനസ്സുള്ളവരുടെ സഹായത്തോടും പണി തുടങ്ങി. തിരുമേനി കാലം ചെയ്യുമ്പോഴേക്ക് നല്ല ഒരു പള്ളിയും ചെറിയ ഒരു അരമനയും നാലഞ്ചുപറ നിലവും സഭയ്ക്കുവേണ്ടി നേടി. പുറന്തള്ളപ്പെട്ട പറന്തൽ പുരോഗതിയുടെ പാതയിൽ എത്തിനിന്നു. താമസിയാതെ ദിനംപ്രതി കൂടുന്ന അന്തിച്ചന്തയും പോസ്റ്റാഫീസും പ്രൈമറി സ്ക്കൂളും ഒക്കെ പറന്തലിന് ആധുനികതയുടെ അഴകുചാർത്തി.

d) ബെഥേൽ

അടുത്തതായി തിരുമേനിയുടെ ശ്രദ്ധ പതിഞ്ഞത് ചെങ്ങന്നൂർ ചന്തയ്ക്കടുത്ത റോഡിന്റെ തെക്കു ഭാഗത്തായി കിടന്ന പൊതേൽ ആണ്. കാൽ കുത്തിയാൽ തലവരെ താഴുന്ന പൊതേൽക്കുളവും കുറച്ചു കരപ്രദേശവും ആരും തിരിഞ്ഞുനോക്കാത്ത അതേസമയം, മലവിസർജ്ജനത്തിനുവേണ്ടി മാത്രം തിരിഞ്ഞുനോക്കുന്ന, സ്ഥലമായി കിടന്നിരുന്നു. പൊതേൽക്കുളത്തിന്റെ കരയ്ക്ക് പൊതുമണവാളൻ കുടിൽകെട്ടി. ഗാനകുതുകിയായ തിരുമേനിയെ പ്രസാദിപ്പിക്കുവാനെന്നവണ്ണം രക്തദാഹികളായ കൊതുകുകൾ ഗാനാലാപവുമായി വട്ടമിട്ടു

## 90 വർഷം മുമ്പ്

1894 ഇടവം (ഇ. പ.)

മാവേലിക്കര പുതിയകാവ് തെരുവിലുള്ള യൗവ്വനക്കാരുടെ ശനിയാഴ്ചതോറും വൈകിട്ടു 7 മണി മുതൽ 9 മണി വരെ പുതിയകാവ് അന്യോന്യാഭിവൃദ്ധിസംഘം എന്നു പേരോടുകൂടിയ ഒരു സംഘം നടത്തിവരുന്നു. ഇതിന്റെ നടത്തിപ്പിന് ടി പുതിയകാവ് വേദവായനസംഘക്കാർ വേണ്ട സഹായം ചെയ്തുവരുന്നുണ്ട്. ടി സംഘത്തിൽ വേദവിഷയമായും ലൗകികമായും ഉള്ള പ്രസംഗങ്ങൾ നടത്തിവരുന്നു. ഈ സംഘം മേലിലും വീഴ്ച വരുത്താതെ നടത്തുന്നതിന് സംഘത്തിലുൾപ്പെട്ടവർ എത്രയും താല്പര്യമുള്ളവരായിരിക്കേണ്ടതു കൂടാതെ മാതാവായ വേദവായനസംഘവും പ്രത്യേകം ദൃഷ്ടിവെയ്ക്കേണ്ടതാകുന്നു. ഇതിനെ നിലനിൽപ്പിക്കുന്ന ത്രിയേക ദൈവം തുണക്കട്ടെ.

(JPM)

പറന്ന് വട്ടത്തിലാക്കിയിട്ടും ഒട്ടും പിൻമാറാതെ അവിടെ താമസമായി. പത്തനംതിട്ടയും പറന്തലും ലഭിച്ച ശുദ്ധവായുവിനു പകരം ദുർഗന്ധം നിറഞ്ഞ വായു വേണ്ടുവോളം ശ്വസിച്ചു. തിരുമേനി ത്യാഗപൂർവം താമസിച്ചു പ്രവർത്തിച്ച പൊന്തേൽ, ക്രമേണ പള്ളിയായി, അരമനയായി, എന്നു മാത്രമല്ല ബഹുമാനപ്പെട്ടതും ബലമുള്ളതുമായ ബഥേൽ തന്നെയായി. ആ ബഥേൽ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആസ്ഥാനമായിയെന്നു മാത്രമല്ല, ആദ്യത്തെ ഭദ്രാസനാധിപനായി അവിടെ കാൽകുത്തിയിരിക്കുന്നത് തിരുമേനിയുടെ സഹോദരപുത്രൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയാണെന്നുള്ളതും അത്ഭുതം ജനിപ്പിക്കുന്ന സംഭവവും സാഹചര്യവുമാണ്.

e) ഓതറ ദയറാ

പുത്തൻകാവിൽ കൊച്ചുതിരുമേനി ബഥേലിൽ താമസിക്കുന്ന കാലത്തുതന്നെ ഓതറെ ഒരു ദയറാ സ്ഥാപിക്കുന്നതിലും ശ്രദ്ധിച്ചുവെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്. സഭാ സ്നേഹിയായിരുന്ന തോട്ടുമുക്കത്ത് ടി. കെ. അലക്സാണ്ടറും സഹോദരന്മാരും പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പ്രവർത്തനോൽസുകതയിൽ പ്രസാദിച്ച് ദയറായിക്കുള്ള സ്ഥലം ദാനമായി കൊടുക്കുകയും അവിടെ ചാപ്പലും അത്യാവശ്യമായ കെട്ടിടങ്ങളും പണിയുന്നതിന് സഹായഹസ്തം നീട്ടിക്കൊടുക്കുകയും ചെയ്തു. ഓതറ ദയറാ ഇപ്പോൾ നിയുക്ത കാതോലിക്കാ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമനസ്സിലെ മേൽനോട്ടത്തിൽ ആണ്. ദയറായെന്നുള്ള നിലയിൽ അന്തേവാസികൾ അധികമില്ലെങ്കിലും കുറെ അനാഥക്കുട്ടികളെ അവിടെ പരിരക്ഷിക്കുന്നുണ്ട്.

## 11. അനുരഞ്ജന വൈദഗ്ദ്ധ്യം

അനുരഞ്ജന രംഗത്തിൽ അങ്ങേയററം തിരുമേനി ശോഭിച്ചു. ഒരുഭാഗം മാത്രം കേട്ടുകൊണ്ട് യാതൊരു തീരുമാനവും എടുക്കുമായിരുന്നില്ല. ഇരുഭാഗക്കാരെയും രമ്യപ്പെടുത്തുമാറ് രംഗങ്ങൾ അവതരിപ്പിക്കാനും പിരിമുറുക്കം കുറയ്ക്കുവാനും പ്രത്യേക നയനിപുണത തിരുമേനിക്കുണ്ടായിരുന്നു. അർഹിക്കുന്ന പ്രശംസയും ആദരവും അവിടവിടെ അവരവർക്ക് കൊടുക്കുവാൻ മറന്നിരുന്നില്ല. കോപിച്ചുകഴിഞ്ഞാൽ പിന്നെയുള്ള ഭാവം ഭയാനകമായിരുന്നു. തന്നാൽ സ്നേഹിക്കപ്പെടുന്നവർ തന്നോട് ആത്മാർത്ഥതയില്ലായ്മയും വഞ്ചനയും വ്യാജവും കാണിച്ചുവെന്ന് തോന്നുന്ന സന്ദർഭത്തിൽ മാത്രമേ കോപിച്ചിരുന്നുള്ളൂ. തിരുമേനി കോപിക്കുന്നത് ഒഴിവാക്കുവാൻ ബന്ധപ്പെടുന്നവരൊക്കെ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

വായാടിത്തമാണ് വഴക്കുകൾക്കും കേസുകൾക്കും പ്രധാന കാരണമെന്നുള്ള അഭിപ്രായക്കാരനായിരുന്നു തിരുമേനി. 'ലോകത്തിലെ കലഹങ്ങൾക്ക്—സഭയിലെ ഭിന്നതയ്ക്ക്—എങ്ങനെ പരിഹാരമുണ്ടാക്കാമെന്നാണ് നിങ്ങളുടെ അഭിപ്രായം' എന്ന് ശിഷ്യഗണത്തോട് ചോദിക്കുമായിരുന്നു. ശിഷ്യന്മാർ അവരവരുടെ അറിവിലും അളവിലും പെട്ട അഭിപ്രായങ്ങൾ പറയും. ക്രിസ്തീയാദർശങ്ങൾ കൂടുതൽ പ്രചരിപ്പിക്കണമെന്നും സ്നേഹത്തിന്റെ പ്രബോധനത്തിന് പ്രത്യേകം ഊന്നൽ നൽകണമെന്നുമൊക്കെ ശിഷ്യന്മാർ പറയുന്നത് കേട്ട് അല്പം പുഛരസത്തോടെ തിരുമേനി പറയും, എടാ! ഇതുകൊണ്ടൊന്നും ഗുണം പിടിക്കയില്ല. ''മനുഷ്യൻ പുറത്തുവിടുന്ന ഓരോ വാക്കിനും ഓരോ ശക്രം (ചക്രം) കരം തീരുവ ചുമത്താമെങ്കിൽ കാര്യം നടക്കും. (അന്ന് തിരുവിതാംകൂറിൽ നടപ്പിലിരുന്ന നാണയം ചക്രമായിരുന്നു. 28 ചക്രത്തിന് ഒരു രൂപാ) എത്ര മഹത്തായ ഒരു ആശയമാണ് തിരുമേനി കൽപ്പിച്ചതെന്ന് ഓർക്കുക.

## 12. ഇതര മതസ്ഥരുമായുള്ള ബന്ധം

മററു ജാതിക്കാരുമായി, പ്രത്യേകിച്ച് നായർ സമുദായത്തിലെ പ്രമുഖ വ്യക്തികളുമായി തിരുമേനി അടുത്ത സമ്പർക്കം പുലർത്തിയിരുന്നു. തിരുമേനിയുടെ വ്യക്തിപ്രഭാവവും, വിനയാന്വിതമായ പെരുമാററവും, വശ്യമായ പുഞ്ചിരിയും, ആകർഷണീയമായ സംസാരരീതിയും അവരെ തങ്കലേക്ക് ആകർഷിച്ചു. ടാഗോറിന്റെയും ഗാന്ധിയുടെയും രചനകൾ വായിച്ച് വ്യാഖ്യാനിച്ച് അവരെ കോൾപ്പിക്കുന്നത് കണ്ടിട്ടുണ്ട്. അവർ തിരുമേനിയുടെ അടുക്കൽനിന്ന് മടങ്ങുന്നത് മനസ്സു നിറയെ സന്തോഷത്തോടെയാണ്. തിരുവിതാംകൂർ ദിവാനായിരുന്ന, സർ. സി. പി. രാമസ്വാമി അയ്യർ മൊത്തത്തിൽ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരോട് വിരോധഭാവത്തിലായിരുന്നെങ്കിലും പുത്തൻകാവിൽ പീലക്സീനോസിനെ ആദരിക്കയും സ്നേഹിക്കയും ചെയ്തിരുന്നു. അതുപോലെ തന്നെ കാലംചെയ്ത തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയേയും.

## 13. സമാപനം

തിരുമേനി അകാല നിര്യാണം പ്രാപിക്കാതെയിരുന്നുവെങ്കിൽ മലങ്കരസഭയുടെ ഗതിയിൽ കൂടുതൽ മാററം ഉണ്ടാകുമായിരുന്നു. സഭയുടെ പുരോ

# പ്രതിസന്ധിയെ അഭിമുഖീകരിക്കുന്ന സഭ

ഡീക്കൻ എം. ഒ. ജോൺ, വിയന്ന

ഇന്ത്യയിലെ നമ്മുടെ സഭ പാശ്ചാത്യസഭകൾ അഭിമുഖീകരിക്കുന്ന പ്രതിസന്ധികളിൽനിന്നും പലതും പഠിക്കേണ്ടതുണ്ട്. യൂറോപ്പിലെ ജനങ്ങൾക്കുള്ളതിനെക്കാൾ ദൈവവിശ്വാസവും സഭയോടുള്ള സ്നേഹവും ഇന്നു നമ്മുടെയാളുകൾക്കുണ്ടെങ്കിലും യൂറോപ്പിലെ സഭകൾ ഇന്ന് അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ ഇന്ത്യയിലെ സഭ നാളെ അഭിമുഖീകരിക്കേണ്ടി വന്നേക്കാം.

വ്യാവസായിക പുരോഗതിയും സമ്പത്തിന്റെ വർദ്ധനവും മനുഷ്യനെ കൂടുതൽ സ്വയം പര്യാപ്തയിൽ എത്തിച്ചിട്ടുണ്ട്. അവന്റെ ആവശ്യങ്ങൾക്കുവേണ്ടി പുറമെയുള്ള യാതൊരു ശക്തിയിലും ആശ്രയിക്കേണ്ട എന്നുള്ള ഒരു ചിന്ത മനുഷ്യനിൽ ഉടലെടുത്തുകൊണ്ടിരിക്കുന്നു. മനുഷ്യനു തന്നത്താൻ എല്ലാററിനും കഴിവുണ്ടെന്നുള്ള ഒരു ബോധം അവനെ ഭരിക്കാൻ തുടങ്ങുന്നതോടെ അവൻ ദൈവാശ്രയത്തിൽനിന്നും സഭയിൽനിന്നും അകലുന്നു. ലൗകിക കാര്യങ്ങൾക്ക് ദൈവത്തിൽ കൂടുതൽ ആശ്രയിക്കേണ്ട ആവശ്യമില്ലെന്ന് ചിന്തിക്കുന്നു. പാശ്ചാത്യരിൽ കാണുന്ന ഈ ചിന്താഗതി ഇൻഡ്യയിലും വർദ്ധിച്ചുവരുന്നു.

പാശ്ചാത്യസഭയിൽ തീയോളജി പഠിക്കുന്നത് മുഖ്യമായും യൂണിവേഴ്സിററികളിലാണ്, സെമിനാരികളിലല്ല. പാശ്ചാത്യസഭയിൽ പണ്ടുണ്ടായിരുന്നതിനെക്കാൾ വലിയ ബുദ്ധിമാന്മാരായ വേദശാസ്ത്രജ്ഞന്മാർ ഇന്നുണ്ട്. പക്ഷെ അന്നത്തെ പണ്ഡിതന്മാർക്കുണ്ടായിരുന്നത്രയും പ്രാർത്ഥനാജീവിതവും ആത്മീയ വളർച്ചയും ഇന്നത്തെ പാശ്ചാത്യവേദശാസ്ത്രജ്ഞന്മാർക്കുണ്ടോ എന്നു പലരും സംശയിക്കുന്നു. നമ്മുടെ സഭയിലും പാണ്ഡിത്യത്തിന് മുൻതൂക്കം നല്കുന്ന പ്രവണതയല്ലേ കാണുന്നത്? എന്നാൽ ശരിയായ പ്രാർത്ഥനാ ജീവിതവും ആത്മീയ വളർച്ചയും ഉള്ള ഒരാൾക്കു മാത്രമേ യഥാർത്ഥ സഭാപിതാവായിതീരുന്നതിനും ഈടുററ സംഭാവനകൾ നല്കുന്നതിനും കഴിയൂ. അങ്ങനെയുള്ളവർക്കു മാത്രമേ സഭയുടെ പ്രയാണത്തിൽ അതിനെ നയിക്കുവാൻ കഴിയൂ.

യൂറോപ്യന്മാരും, ഏഷ്യക്കാരും, അമേരിക്കക്കാരുമായ സഭാനേതാക്കന്മാരിൽ അധികാരവടംവലികൾ നടത്തുന്നതിന്റെ ലോജിക് (ന്യായം) പലപ്പോഴും സാധാരണ ജനങ്ങൾക്കു പിടികിട്ടുകയില്ല. സഭാനേതൃത്വത്തിന്റെ അധികാരത്തെപ്പററിയുള്ള പല സംവാദങ്ങളും രാഷ്ട്രീയക്കാരുടേതിൽനിന്നു വ്യത്യസ്തമല്ലതന്നെ. ഈ വാദകോലാഹലങ്ങൾ പലരേയും പള്ളിയിൽ പോകുന്നതിൽനിന്നുപോലും അകററുന്നുണ്ട്. നമ്മുടെ സഭയിലും ഇതില്ലേ എന്ന് ചിന്തിക്കേണ്ടതാണ്.

നമ്മുടെ സാധാരണ ഇടവകകളിലെ പല കാര്യങ്ങളും പലരേയും സഭയിൽനിന്നകററുകയില്ലേ? ഇടവകകളുടെ കാര്യങ്ങൾ തീരുമാനിച്ചു നിയന്ത്രിക്കുന്ന ഇടവകപൊതുയോഗങ്ങൾ പലപ്പോഴും ഒരു പ്രഹസനമല്ലേ? ഒരിടവകയിലെ എത്ര ശതമാനം ആളുകൾ പൊതുയോഗത്തിൽ സംബന്ധിക്കുന്നുണ്ടാവും? പ്രശ്നങ്ങളെക്കുറിച്ച് ഗൗരവമായി ചിന്തിച്ച് അഭിപ്രായം പറയുവാൻ കഴിയുന്ന പലർക്കും ഇന്ന് അവിടെ സ്ഥാനമുണ്ടോ? അവരൊക്കെ പൊതുയോഗത്തിൽ സംബന്ധിക്കാതെ മാറിപ്പോവുകയല്ലേ? അസഭ്യവർഷങ്ങളുടേയും തമ്മിൽതല്ലിന്റേയും വേദിയായി ചില പൊതുയോഗങ്ങളെ ആക്കിത്തീർക്കുന്നതിൽ അതിൽനിന്നു മാറിപ്പോകുന്നവർക്കു പരോക്ഷമായിപോലും പങ്കില്ലേ?

ഓർത്തഡോക്സ് സഭയിൽ മാമോദീസായേൽക്കുന്ന കുഞ്ഞുങ്ങൾക്ക് മാമോദീസായോടു ചേർന്നു തന്നെ വി. മൂറോനഭിഷേകവും വി. കുർബാനയും നല്കുന്നു. അതായത് ക്രിസ്തുവിന്റെ സഭയിലെ പൂർണ്ണമായ അംഗത്വം ശിശുവിനു നല്കുന്നു. പുരാതനമായ ഈ പാരമ്പര്യം പാശ്ചാത്യസഭയിലും 12–ാം നൂററാണ്ടുവരെ ഉണ്ടായിരുന്നു. പിന്നീടവർ ഇത് എടുത്തുകളഞ്ഞു. ശിശുവിനു മാമോദീസാ മാത്രം ആദ്യം നൽകുകയും കൗമാരപ്രായ

---

ഗമന പാതയിൽ ദീർഘ വീക്ഷണത്തോടെ ത്യാഗം സഹിച്ചു വിരാജിച്ച പുത്തൻകാവിൽ കൊച്ചുതിരുമേനി വിവരിക്കുവാൻ കഴിയാത്ത വിശിഷ്ട മാതൃകകളുടെ മണിത്തൊട്ടിലായിരുന്നു. ആ പുണ്യപിതാവിന്റെ മാതൃകയും പ്രാർത്ഥനയും സഭാനേതാക്കന്മാർക്കും സഭാമക്കൾക്കും വിജയത്തിനും അനുഗ്രഹത്തിനും ഒരു മുഖാന്തരമായി തീരട്ടെ.

—0—

ത്തിൽ 'സ്ഥിരീകരണം' (Confirmation) നടത്തുകയും അതിനുശേഷംമാത്രം കുർബാന കൊടുക്കുകയും ചെയ്യുന്ന രീതി റോമൻ കത്തോലിക്കാ സഭയിൽ പൊതുവെ അംഗീകരിക്കപ്പെട്ടു. ഇതുമൂലം മാമോദീസാ ലഭിച്ച ശിശുവിന് സഭയിലെ പൂർണ്ണ അംഗത്വം ലഭിക്കുന്നില്ല. കുഞ്ഞുങ്ങൾ ക്രിസ്തീയവിശ്വാസം പഠിച്ചു മനസ്സിലാക്കിയശേഷമായിരിക്കണം സ്ഥിരീകരണവും കുർബാനയാലും നല്കേണ്ടത് എന്ന ചിന്തയാണിതിനുപിന്നിലുള്ളത്. പക്ഷെ അതുമൂലം കുട്ടിക്ക് ന്യായമായി ലഭിക്കേണ്ട ക്രിസ്തീയ കൂട്ടായ്മയും തിരുശരീരരക്തങ്ങളനുഭവിച്ച് ക്രിസ്തുവിന്റെ ശരീരത്തോട് ഒന്നായിച്ചേരുവാനുള്ള അവകാശവും നിഷേധിക്കപ്പെടുന്നു. എന്നാൽ ഇന്ന് പല പാശ്ചാത്യ ക്രിസ്തീയ നേതാക്കളുടേയും, വേദശാസ്ത്രജ്ഞന്മാരുടേയും, വിദ്യാഭ്യാസചിന്തകന്മാരുടേയും ഇക്കാര്യത്തെക്കുറിച്ചുള്ള മനോഭാവത്തിന് സാരമായ വ്യതിയാനം ഉണ്ടായിട്ടുണ്ട്. ഓർത്തഡോക്സ് സഭകൾ പാലിച്ചുവരുന്ന പാരമ്പര്യമാണ് ദൈവശാസ്ത്രപരമായും, സാമൂഹ്യശാസ്ത്രപരമായും, മനഃശാസ്ത്രപരമായും കൂടുതൽ യുക്തമെന്ന് അവരിപ്പോൾ ചിന്തിക്കുന്നുണ്ട്. എന്നാൽ പാശ്ചാത്യ സഭകളെ പ്രത്യേകിച്ച് നവീകരണസഭകളെ അനുകരിച്ച് പ്രായമായതിനുശേഷം മാത്രം കുഞ്ഞുങ്ങൾക്കു കുർബാന കൊടുത്താൽ മതിയെന്ന് ചില ഓർത്തഡോക്സ്കാർ ഇന്ന് വാദിക്കുന്നുണ്ട്. പാശ്ചാത്യ ചിന്തയെ അനുകരിച്ച് കൊച്ചുകുട്ടികളെ പള്ളിയിൽ കൊണ്ടുപോകുവാൻ നമ്മുടെ ആളുകൾ പലരും വിമുഖത കാട്ടുന്നു. കൊച്ചുകുട്ടികൾക്ക് ഒന്നും മനസ്സിലാവില്ലെന്നോ പള്ളിയിൽ അവർ ബഹളമുണ്ടാക്കുമെന്നോ ഒക്കെ ഇതിനു കാരണങ്ങൾ പറയും. ഏതുകാരണംകൊണ്ടായാലും സമൂഹാരാധനയിൽനിന്നും ക്രിസ്തീയ കൂട്ടായ്മയിൽനിന്നും കുഞ്ഞുങ്ങളെ മാററി നിർത്തുന്നത് നിർഭാഗ്യകരമാണ്. പ്രായമായവരുടെ ഉപദേശങ്ങൾ കേട്ടല്ല അതിനെക്കാളുപരി അവരുടെ ജീവിതം അനുകരിച്ചാണു കുഞ്ഞുങ്ങൾ വളരേണ്ടത്. പാശ്ചാത്യ സഭയിൽ കുഞ്ഞുങ്ങൾക്കുവേണ്ടി പ്രത്യേക ആരാധനകളും പരിപാടികളും മററുമുണ്ട്. അതൊക്കെ നല്ലതാണ്. പക്ഷെ ഓർത്തഡോക്സ് വിശ്വാസമനുസരിച്ച് വി. കുർബാന പ്രായപൂർത്തിയായവർക്കുവേണ്ടിയും കാര്യങ്ങൾ വേണ്ടതുപോലെ മനസ്സിലാക്കുവാൻ പ്രാപ്തിയുള്ളവർക്കുവേണ്ടിയും മാത്രമുള്ളതല്ല. അതെല്ലാവർക്കും വേണ്ടിയുള്ളതാണ്. ശിശുക്കൾക്കും, പൈതങ്ങൾക്കും, യുവാക്കൾക്കും വൃദ്ധന്മാർക്കും, ധനവാനും ദരിദ്രനും, യജമാനനും ദാസനും, പണ്ഡിതനും പാമരനും, ആരോഗ്യമുള്ളവനും രോഗികളും, ജീവനോടിരിക്കുന്നവർക്കും, വാങ്ങിപ്പോയവർക്കും, വിശുദ്ധന്മാർക്കും പാപികൾക്കും, സർവസൃഷ്ടിക്കുംവേണ്ടിയുള്ളതാണു വി. കുർബാന. അതിൽനിന്ന് എന്തെങ്കിലും കാരണം പറഞ്ഞ് കുഞ്ഞുങ്ങളെ മാററിനിർത്തുന്നത് കഷ്ടതവ്യമല്ല. പാശ്ചാത്യർ അവർ ചെയ്ത ഈ തെററു തിരുത്തുവാൻ തുടങ്ങിയിട്ടുണ്ട്. കുഞ്ഞുങ്ങളുടെ കാര്യത്തിൽ സഭ കൂടുതൽ ശ്രദ്ധിക്കണം. അവരെ സജീവരായി ആരാധനയിൽ സംബന്ധിപ്പിക്കുകയും, അവർക്കു മനസ്സിലാകുന്ന രീതിയിലും ഭാഷയിലും സഭയുടെ വിശ്വാസങ്ങളും പാരമ്പര്യങ്ങളും ആചാരങ്ങളും അവരെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്യേണ്ട ചുമതല സഭയുടേതാണ്. അത് ചെയ്യാതെ അവർ സഭയിൽനിന്ന് അകന്നുപോകുമ്പോൾ ദുഃഖിക്കുന്നതിൽ അർത്ഥമില്ല.

സഭാ പ്രവർത്തനങ്ങളിൽ കാണുന്ന കുററങ്ങളും കുറവുകളും പലപ്പോഴും യുവജനങ്ങൾ വിമർശിക്കുന്നുണ്ടാവും. അപ്പോൾ അവരുടെ വികാരങ്ങൾ മനസ്സിലാക്കാതെ അവരെ അനുസരണമില്ലാത്തവരായും നിരീശ്വരരായും ചിത്രീകരിക്കുന്നത് ശരിയല്ല. തങ്ങളെക്കൊണ്ടു സഭയ്ക്കു വലിയ ആവശ്യമൊന്നുമില്ല എന്നുള്ള ബോധം യുവാക്കളിൽനിന്നു കളഞ്ഞിട്ട് അവരുടെ സാന്നിദ്ധ്യവും, ശക്തിയും, ആലോചനയും സഭയ്ക്ക് ആവശ്യമാണെന്നുള്ള ബോധം അവരിലുളവാക്കണം. മുതിർന്ന തലമുറയെക്കാൾ പല കാര്യങ്ങളിലും അർപ്പണബോധമുള്ള യുവതലമുറയെ സഭയ്ക്കു പ്രയോജനമുള്ളവരാക്കണം. അവരെ സ്വാധീനിച്ച് അവർക്കു നേതൃത്വം കൊടുത്ത് അവരുടെ കർമ്മശക്തിയെ ശരിയായി തിരിച്ചുവിടാൻ സഭയ്ക്കു കഴിയണം.

ഇന്ന് പാശ്ചാത്യ സഭകളും നമ്മുടെ സഭയും അഭിമുഖീകരിക്കുന്നതുപോലെയുള്ള പ്രശ്നങ്ങളും പ്രതിസന്ധികളും, സഭാചരിത്രത്തിൽ പല കാലഘട്ടങ്ങളിലും ഏറെക്കുറെ ഉണ്ടായിട്ടുണ്ട്. പക്ഷെ അതിനെയെല്ലാം അതിജീവിച്ച് സഭ ഇന്നും നിലനില്ക്കുന്നു. കാരണം സഭയുടെ ശക്തി അതിൽ കുടികൊള്ളുന്ന പരിശുദ്ധാത്മാവാണ്. പുറമെ നടക്കുന്ന വാദപ്രതിവാദങ്ങളിലൊ കോലാഹലങ്ങളിലൊ ഒന്നും വലുതായി ശ്രദ്ധിക്കാതെ, അവയാലൊന്നും സ്വാധീനിക്കപ്പെടാതെ, ആരുമറിയാതെ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കുകയും ശരിയായ ആത്മീയജീവിതം നയിക്കുകയും ചെയ്യുന്ന

# മലങ്കരസഭയും നവീകരണവും (ii)

## ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ നിഗമനം ശരിയോ ?

ജോർജ്ജ് വർഗീസ്, മദ്രാസ്

### II. മിഷ്യണറിമാർ സുറിയാനി സഭയ്ക്ക് ക്രിസ്തീയരക്ഷ നൽകി പോലും!

സുറിയാനിസഭയ്ക്ക് ക്രിസ്തീയരക്ഷയുടെ അനുഭവം ഉണ്ടായത് മിഷ്യണറിമാർ വേദപുസ്തകം മലയാളഭാഷയിലേക്കു വിവർത്തനം ചെയ്ത് അതു പഠിപ്പിക്കുന്നതിനു തുടങ്ങിയശേഷമാണെന്ന് മാർത്തോമ്മ സഭാനേതാക്കൾ പറയാറുണ്ട്. മലങ്കരസഭയിൽ ശീശ്മ ഉണ്ടാക്കാൻ ശ്രമിച്ച ആംഗ്ലേയ മിഷ്യണറിമാരെ സ്ഥാനത്തും അസ്ഥാനത്തും പ്രശംസിച്ചാലെ നവീകരണസഭയ്ക്ക് മേന്മ വർദ്ധിക്കുകയുള്ളൂ എന്നാണ്. നല്ല കഥ! സുറിയാനിസഭയ്ക്ക് വെള്ളക്കാരന്റെ വരവിനുമുമ്പ് ക്രിസ്തീയരക്ഷയുടെ അനുഭവം ഉണ്ടായിരുന്നില്ലയോ എന്ന് ഈ വിഷയം പരിശോധിച്ച സഭാചരിത്ര പണ്ഡിതനായ ശ്രീ. ചിത്രമെഴുത്തു കെ. എം. വർഗീസിന്റെ ഒരു ലേഖനത്തിൽനിന്നും വിശദമാണ്.

......'വേദപുസ്തകപ്രചരണത്തിന്റെ ആവശ്യകതയെ മുൻനിർത്തി ഒരു അച്ചടിയന്ത്രം സ്ഥാപിക്കുന്നതിനോ പള്ളിക്രമങ്ങൾ മുതലായ മതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനോ അനുകൂലമായ ഒരു സാഹചര്യത്തിലല്ലായിരുന്നു അന്നത്തെ സുറിയാനി സമുദായം നിലകൊണ്ടിരുന്നതെന്ന് മനസ്സിലാക്കുവാൻ തക്ക വിവേകബുദ്ധിയും സഹതാപവും അദ്ദേഹം (അബ്രഹാം മൽപാൻ) ലേശവും പ്രദർശിപ്പിച്ചില്ല. ഈവക വിഷയങ്ങളിൽ തിരുവിതാംകൂർ—കൊച്ചി ഗവൺമെൻറുകൾക്കുപോലും അക്കാലത്ത് പുരോഗമനം സാധിച്ചിരുന്നില്ല എന്നുള്ളതു നിശ്ചയമല്ലോ. അച്ചടിയന്ത്രമില്ലാതിരുന്നിട്ടും വേദപുസ്തകത്തിന്റെയും അത്യാവശ്യപ്പെട്ട മതഗ്രന്ഥങ്ങളുടെയും സുറിയാനിപ്പകർപ്പുകൾ ശമ്പളം കൊടുത്ത് ആളിനെ ഇരുത്തി മഷിയും പേനയുംകൊണ്ട് പകർത്തി എഴുതിക്കുന്ന വിഷയത്തിൽ ധനശക്തിയുള്ള വൈദികകുടുംബക്കാർ ഒട്ടുംതന്നെ വൈമുഖ്യം പ്രദർശിപ്പിച്ചിരുന്നില്ല. മലയാള വേദപുസ്തക പരിഭാഷയെ സംബന്ധിച്ചാണെങ്കിൽ മിഷ്യണറിമാരുടെ വരവിന്നു മുമ്പുതന്നെ അതിനായിട്ടുള്ള പരിശ്രമങ്ങൾ ഇവിടെ നടന്നിരുന്നുവെന്നു കൊച്ചി പഞ്ചായത്തുവിധിയിൽത്തന്നെയും രേഖപ്പെടുത്തിട്ടുള്ളതാണ്. [ഇട്ടൂപ്പ് പു. 234] ഡോ. ബുക്കാനാൻ ബോംബയിൽ അച്ചടിപ്പിച്ചതും കായംകുളത്തു പീലിപ്പോസ് റമ്പാന്റെ മേൽനോട്ടത്തിൽ പരിഭാഷപ്പെടുത്തിയതുമായ നാലു സുവിശേഷങ്ങൾ എന്ന മലയാള വേദപുസ്തകത്തിലെ പല ഭാഗങ്ങളും അതിനു വളരെ വളരെക്കാലം മുമ്പുതന്നെ ഇവിടെ ഉപയോഗത്തിലിരുന്നവയാണെന്നും ''നാലു സുവിശേഷങ്ങളിൽ അധികഭാഗവും മല്പാനും സഹകാരികളുംകൂടി ക്രോഡീകരിക്ക മാത്രമായിരുന്നുവെന്നുമുള്ളതിന് നാലു സുവിശേഷങ്ങളിലെ മലയാളഭാഷയും പീലിപ്പോസ് മല്പ്പാന്റെ കാലത്തെ മലയാളഭാഷയും, പീലിപ്പോസ് റമ്പാന്റെ എഴുത്തുകളിലും അക്കാലത്തെ മലങ്കര മെത്രാന്മാ

---

ഒരു പററം ആളുകൾ എന്നും സഭയിൽ ഉണ്ട്. അവരുടെ കൂട്ടത്തിൽ ധനവാനും ദരിദ്രനും, പണ്ഡിതനും പാമരനും, ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും, പുരോഹിതന്മാരും അത്മായക്കാരും ഉണ്ട്. അവരിലൂടെ ദൈവത്തിന്റെ ആത്മാവു പ്രവർത്തിക്കുന്നുണ്ട്. കാലദേശ വ്യത്യാസമില്ലാത്ത നിലകൊള്ളുന്ന ഒരു ചെറിയ സമൂഹം! അവർ സംഘടിതരല്ല. അവരെ പുറമെ അധികമാരും അറിയില്ല. അവർ പരസ്പരമുള്ള ബന്ധം പ്രാർത്ഥനയിലൂടെ മാത്രമാണ്. അവരാണ് സഭയുടെ ശക്തി. നാം ഓരോരുത്തരും ഇതുപോലെ സ്വാർത്ഥരഹിതരായി, സഭയ്ക്കുവേണ്ടി ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും, സൃഷ്ടിപരമായ കർമ്മപരിപാടികളിൽ സഹകരിക്കുകയും ചെയ്താൽ, പല പ്രതിസന്ധികളും മാറിക്കിട്ടുമെന്നതിനു സംശയമില്ല.

രുടെ കല്പനകളിലും 6-ാം മാർത്തോമ്മായുടെ സഭാചരിത്രഗ്രന്ഥാവലികളിലും രേഖപ്പെട്ടിട്ടുള്ള മലയാളഭാഷയും തമ്മിലുള്ള അന്തരം സ്പഷ്ടമായ തെളിവാണ്.

## മലയാള പ്രാർത്ഥനകൾ

മലയാളഭാഷയിലുള്ള പ്രാർത്ഥനാക്രമത്തെ സംബന്ധിച്ചാണെങ്കിൽ ഉദയമ്പേരൂർ സുന്നഹദോസിനു വളരെ മുമ്പുതന്നെ രചിക്കപ്പെട്ടിരുന്ന മലയാളം കൗമാപ്പടി പ്രാർത്ഥനയും വിശ്വാസപ്രമാണവും ഇവിടെ പരക്കെ നടപ്പിലിരുന്നുവെന്നുള്ളതിന് ഇന്നും കാണ്മാനുള്ളതായ ആ വക പ്രാർത്ഥനകളും [പറങ്കികളുടെ വരവിനുമുമ്പു മലങ്കര സുറിയാനിക്കാർ ഉപയോഗിച്ചുപോന്നതായ മലയാളം കൗമാപ്പടിയും വിശ്വാസപ്രമാണവും 1123 തുലാം 29-ലെ കോട്ടയം പർച്ചുവീക്കിലിയുടെ 4, 5 എന്നീ പേജുകളിൽ ഈ എഴുത്തുകാരൻ പ്രസിദ്ധപ്പെടുത്തീട്ടുള്ളതു നോക്കുക. K. M. V.] അവയെ സംബന്ധിച്ച് ഉദയമ്പേരൂർ സുന്നഹദോസിലെ നിശ്ചയവും മതിയായ ലക്ഷ്യമാണ്. പക്ഷെ വേദപുസ്തകത്തിലെ വാക്യങ്ങളായിരുന്നാലും പ്രാർത്ഥനകളായിരുന്നാലും എല്ലാംതന്നെയും മഷിക്കു പകർത്തേണ്ടവമാത്രമായിരുന്നു.

ഈ പ്രയാസത്തെ ഒഴിവാക്കുന്നതിനായി പ്രാചീന സുറിയാനിക്കാർ കേട്ടുപഠിച്ചു മനസ്സിൽ നിലനിറുത്തത്തക്കവണ്ണം വേദപുസ്തകത്തിലെ പലപല ഇതിവൃത്തങ്ങളേയും ഉപജീവിച്ച് യേശുക്രിസ്തുവിൻെറ ജീവചരിത്രം അഥവാ പാസവൃത്തം — 1. മിശിഹായുടെ ചിന്ത്. 2. മിശിഹായുടെ പാട്ട്. 3. യൗനാൻ നിബ്യായുടെ ചിന്ത്. 4. മാർ യോഹന്നാൻ മാംദാനായുടെ ചിന്ത്. 5. ആദത്തിൻെറ ചിന്ത്. 6. ആദത്തിൻെറ ചരിത്രം. 7. യൗസേപ്പിൻെറ ചരിത്രം. 8. മൂശയുടെ ചരിത്രം. 9. തോബിയാസിൻെറ ചരിത്രം. 10. കന്നീമറിയത്തിൻെറ പാട്ട്. 11. മറിയം മഗ്ദലേത്തായുടെ പാട്ട്. 12. പെസഹാ തിരുനാളിൻെറ പാട്ട്. 13. വലത്തുഭാഗത്തെ കള്ളൻ ദത്തോസിൻെറ പാട്ട്. 14. ദൂബിതിൻെറ പാട്ട്. 15. മാർ ഗീവർഗീസ് സഹദായുടെ പാട്ട് — എന്നിങ്ങനെ ഒട്ടനവധി പദ്യകൃതികൾ പല വൃത്തങ്ങളിലായി രചിച്ച് സുറിയാനി സമുദായത്തിൽ പരക്കെ പ്രചരിപ്പിച്ചിരുന്നു. നാട്ടാശാന്മാരായ നസ്രാണികൾ ആവശ്യക്കാർക്ക് ഇവ ഓലയിൽ എഴുതിക്കൊടുത്തുപോന്നു. സുറിയാനി സമുദായത്തിലെ കന്യകമാർ ഈ വക പാട്ടുകൾ അഥവാ ചരിത്രങ്ങൾ വിവാഹത്തിനു മുമ്പായി പഠിക്കണമെന്നു നിർബന്ധമായിരുന്നു. കല്യാണപ്പന്തലിലും ഈവക പാട്ടുകൾ ധാരാളമായി പാടിപ്പോന്നു. ഇവയ്ക്കു പുറമെ വേദകഥകളെ ആസ്പദമാക്കി പള്ളികളുടെ പാട്ടുകളും മാർഗ്ഗംകളിപ്പാട്ടും വേറെയും ഉണ്ടായിരുന്നു. സുറിയാനിക്കാരെ മലയാളഭാഷയിൽ വേദകഥകളും വേദോപദേശങ്ങളും പഠിപ്പിച്ചതും മലയാളഭാഷയിൽ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചതും സി. എം. എസ്. മിഷ്യണറിമാരും അബ്രഹാം മല്പാനുമായിരുന്നുവെന്നു നവീകരണത്തിൻെറ മേന്മ വർദ്ധിപ്പിക്കുവാൻവേണ്ടി അനർഹമായി പ്രചരിപ്പിച്ചിട്ടുള്ള വ്യാജകഥനങ്ങളുടെ പൊള്ള വെളിപ്പെടുത്തുവാൻ അബ്രഹാം മല്പാൻ ഭൂജാതം ചെയ്യുന്നതിനു അനവധി വർഷങ്ങൾക്കുമുമ്പ് രചിക്കപ്പെട്ട ഈ പദ്യസാഹിത്യകൃതികൾതന്നെ മതിയായ ലക്ഷ്യമല്ലേ?

## പട്ടക്കാരുടെ ഭാഷ

''പട്ടക്കാരുടെ പ്രാർത്ഥനകൾ അധികവും സുറിയാനി ഭാഷയിലായിരുന്നുവെന്നു സമ്മതിക്ക

ണം. പക്ഷെ സുറിയാനി ഭാഷയിൽനിന്നു മലയാളത്തിലേക്കു ശരിക്കു വിവർത്തനം ചെയ്യത്തക്കവണ്ണം രണ്ടു ഭാഷകളിലും ഒന്നുപോലെ പാണ്ഡിത്യം സമ്പാദിച്ചവർ ഇവിടെ ആരും തന്നെ ഉണ്ടായിരുന്നില്ല. പോരെങ്കിൽ വിവർത്തനവിഷയമായി സുറിയാനി ഭാഷയിലെ ആശയം മലയാളത്തിൽ തത്തുല്യമായി പ്രതിഫലിപ്പിക്കത്തക്കവണ്ണം മലയാള ഗദ്യസാഹിത്യം ഒട്ടുംതന്നെ വളർച്ച പ്രാപിച്ചിരുന്നുമില്ല. ഗദ്യസാഹിത്യ ശാഖയുടെ ഈയൊരു ദരിദ്രസ്ഥിതിയായിരുന്നു വേദപുസ്തക വിവർത്തനത്തിൽ പ്രാചീന സുറിയാനിക്കാരെ പരാങ്മുഖരാക്കിയതും. കാർമ്മികഭാഷ സുറിയാനിയായിരുന്നുവെങ്കിലും കുദാശാനുഷ്ഠാനങ്ങളിലെ പ്രാർത്ഥനകളുടെ പൊരുളടക്കം എന്താണെന്നു പട്ടക്കാർ പടാർത്ത (പ്രസംഗം) മൂലം ജനങ്ങളെ ഗ്രഹിപ്പിച്ചിരുന്നു. എല്ലാ ഞായറാഴ്ചയും പള്ളികളിൽ പടാർത്ത പറച്ചിൽ ഉണ്ടായിരുന്നു. സുറിയാനി പട്ടക്കാരെ പ്രസംഗിപ്പാൻ പഠിപ്പിച്ചതു മിഷ്യണറിമാരും അബ്രഹാം മൽപ്പാനുമാണെന്നു പറയുന്നവർ പള്ളികളിലെ പെരുനാൾ പടാർത്ത പറച്ചിൽ എന്നതിന്റെ അർത്ഥം ഗ്രഹിച്ചിട്ടില്ലെന്നു സ്പഷ്ടം തന്നെ. രേഖപ്പെടുത്തിയ സുറിയാനി പ്രാർത്ഥനകൾ പട്ടക്കാർ ഉപയോഗിച്ചുവരുന്നുവെങ്കിലും മിഷ്യണറിമാരുടെ വരവിനു വളരെ വളരെ മുമ്പുതന്നെ മലയാള ഭാഷയിലെഴുതപ്പെട്ട പ്രാർത്ഥനകൾ ഇവിടെ ധാരാളമായി നടപ്പിലിരുന്നുവെന്നുള്ളതിനു കടമററത്തച്ചന്മാരുടെ പ്രാർത്ഥനാമന്ത്രങ്ങൾ തന്നെയും സാക്ഷ്യം വഹിക്കുന്നു. ഈവക പ്രാർത്ഥനാമന്ത്രങ്ങൾക്കും വളരെയധികം പ്രചാരമുണ്ടായിരുന്നു. വിസ്തരഭയത്താൽ അവ ഇവിടെ ഉദ്ധരിക്കുന്നില്ലെന്നേയുള്ളൂ''.

A. D. 1806-ൽ 6-ാം മാർത്തോമ്മായെ (വലിയ മാർ ദീവന്നാസ്യോസിനെ) സന്ദർശിച്ച ഡോ. ബുക്കാനാൻ എഴുതിയിരിക്കുന്നു:- ''എല്ലാ പള്ളികളിലും പല വീടുകളിലും സുറിയാനി ഭാഷയിലുള്ള കൈയെഴുത്തു ഗ്രന്ഥങ്ങളുണ്ട്. പല കാലങ്ങളിലും പല ഭാഷകളിലും എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകങ്ങളുടെയും പഴയതും വിലപിടിച്ചതുമായ ചില പ്രതികൾ എനിക്കു കിട്ടുന്നതിനും ഇടയായി. യൂറോപ്പിലെ മൂഢതയുടെയും അറിവില്ലായ്മയുടെയും കാലങ്ങളിൽ വേദപുസ്തകം മററു ജനങ്ങൾക്കു നൽകപ്പെടാതിരുന്നപ്പോൾ മലയാള രാജ്യത്തെ മലകളുടെ ഇടയിൽ അതു അഭയം പ്രാപിക്കയും നൂറിൽ പരം പള്ളികളിൽ വേദപുസ്തകം വായിക്കപ്പെടുകയും ചെയ്തിരുന്നുവെന്നുള്ള സംഗതി എത്രയോ അത്ഭുതാവഹമായിരിക്കുന്നു''. *

* Buchanen- 'Christian Researches in Asia'

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



കല്ലിങ്കൽ പത്രോസ് മത്തായി & Family.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്കു്



കല്ലിങ്കൽ പത്രോസ് മത്തായി & Family.

# വിവാഹ വരുമാനങ്ങൾ

## സുന്നഹദോസ് നിശ്ചയം

### പ. ബാവാ തിരുമനസ്സിലെ കല്പന

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ സഭയിൽപെട്ട മിക്ക പള്ളി ഇടവകകളുടെയും ഒരു പ്രധാന വരുമാനം ഇടവകാംഗങ്ങൾ വിവാഹസമയത്തു പള്ളികൾക്ക് കൊടുക്കുന്ന പതാരം മുതലായവയാകയാലും അവ ഈടാക്കുന്നതിന് അടുത്ത കാലത്ത് പല തടസ്സങ്ങളും നേരിട്ടുകൊണ്ടിരിക്കുന്നതിനാലും, ദീർഘകാലമായി നടപ്പിലിരിക്കുന്ന രീതിയിൽ ആവശ്യമായ ഭേദഗതി വരുത്തി ഒരു പുതിയ മാർഗ്ഗം നടപ്പിൽ വരുത്തണമെന്ന് അഭിപ്രായമുണ്ടാകയാൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സ്റ്റാൻഡിംഗ് കമ്മററി ഈ വിഷയത്തെപററി പഠിച്ചു റിപ്പോർട്ടു തയ്യാറാക്കി പ. സുന്നഹദോസിൽ സമർപ്പിക്കുന്നതിന് ഒരു കമ്മററിയെ നിയമിച്ചു. പ്രസ്തുത കമ്മററിയുടെ റിപ്പോർട്ട് 1986 ഫെബ്രുവരി 17 മുതൽ 21 വരെയുള്ള തീയതികളിൽ കൂടിയ പ. സുന്നഹദോസ് പരിഗണിച്ച് പള്ളിവരുമാനം ഈടാക്കുന്നതിനെപററി താഴെ വിവരിക്കുന്ന പ്രകാരം നിശ്ചയിച്ചിരിക്കുന്നു.

1. ഓരോ പള്ളി ഇടവകയിലുംപെട്ട അംഗങ്ങളെ അവരുടെ സാമ്പത്തിക നിലയുടെ അടിസ്ഥാനത്തിൽ ഗ്രൂപ്പുകളായി തിരിക്കേണ്ടതാകുന്നു. ഇതിലേക്ക് ഓരോ ഇടവകയിലും ഇടവക മാനേജിംഗ് കമ്മററി കൂടി ഇടവകയിലെ ഓരോ കുടുംബത്തിന്റെയും സാമ്പത്തികസ്ഥിതി കണക്കിലെടുത്ത്, ആ കുടുംബത്തിലെ അംഗങ്ങളുടെ വിവാഹസമയത്ത് ഈടാക്കേണ്ട തുക എത്രയെന്നും ഓരോ കുടുംബത്തെയും ഏതു ഗ്രൂപ്പിൽ ഉൾപ്പെടുത്തണമെന്നും തീരുമാനിക്കുകയും ഈ തീരുമാനം ഇടവകയോഗത്തിൽ സമർപ്പിച്ച് പാസ്സാക്കുകയും വേണം. ഇടവകയോഗം പാസ്സാക്കുന്ന തീരുമാനം ഇടവക മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടുകൂടി നടപ്പിൽ വരുത്തേണ്ടതാണ്. ഇപ്രകാരം നടപ്പാക്കുന്ന തീരുമാനം പിന്നീട് എന്തെങ്കിലും തരത്തിൽ ഭേദഗതി ചെയ്യുന്നുവെങ്കിൽ, അതായത്, കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നുവെങ്കിൽ, ഇടവകയോഗം അതേപററി ആലോചിച്ച് തീരുമാനിക്കേണ്ടതും അതിനുശേഷം ഇടവക മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടുകൂടി ആ ഭേദഗതി നടപ്പാക്കേണ്ടതുമാണ്.

2. എല്ലാ ഇടവകകളിലും ഇടവകാംഗങ്ങളിൽനിന്ന് മാസവരി മുതലായവ കൃത്യമായി പിരിക്കേണ്ടതാണ്.

3. പള്ളി ശുശ്രൂഷകളുടെ സമയത്ത് വീഡിയോ കാമറാ ഉപയോഗിക്കണമെന്നാഗ്രഹിക്കുന്നവർ ശുശ്രൂഷ ഏതു പള്ളിയിൽവച്ച് നടത്തപ്പെടുന്നുവോ ആ പള്ളിക്ക് ഒരു സെററിന് 500 രൂപാ വീതം ഫീസ് നൽകി ഇടവക വികാരിയിൽനിന്ന് മുൻകൂർ അനുവാദം വാങ്ങേണ്ടതാണ്.

4. പള്ളികളിലെ ശുശ്രൂഷകൾക്ക് അതതു പള്ളിയിലെ ഗായകസംഘം അല്ലാതെ പുറത്തുനിന്നുള്ള ഗായകസംഘത്തെ പങ്കെടുപ്പിക്കുന്നതിന് ആഗ്രഹിക്കുന്നവർ ശുശ്രൂഷ ഏതു പള്ളിയിൽവച്ച് നടത്തുന്നുവോ ആ പള്ളിക്ക് 250 രൂപാ ഫീസ് നൽകി ഇടവകവികാരിയിൽനിന്ന് മുൻകൂർ അനുവാദം വാങ്ങേണ്ടതാണ്.

1986 ഏപ്രിൽ 18-ാം തീയതി കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററി, സുന്നഹദോസിന്റെ മേൽ വിവരിച്ച നിശ്ചയത്തോട് യോജിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്.

മേൽനിശ്ചയങ്ങൾ അനുസരിച്ച് പള്ളിവരുമാനം ഈടാക്കേണ്ടതാണെന്ന് ബന്ധപ്പെട്ട എല്ലാവരെയും ഇതിനാൽ നാം അറിയിക്കുന്നു.

(ഒപ്പ്)
ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

1986 ഏപ്രിൽ 21-ാം തീയതി
കോട്ടയം കാതോലിക്കേററ്
അരമനയിൽനിന്ന്.

(6-ാം പേജിൽനിന്നും തുടർച്ച)

# ബഡ്ജററു പ്രസംഗം

എം. ഡി. സെമിനാരി കോമ്പൗണ്ടിൽ കൂടുതൽ കെട്ടിടങ്ങൾ നിർമ്മിക്കുന്നതിനുള്ള പദ്ധതിയുടെ നടത്തിപ്പിനെ സംബന്ധിച്ച് വ്യക്തമായ ഒരു തീരുമാനമെടുക്കാൻ സാധിക്കാത്തതുകൊണ്ട് അതിനുള്ള ബജററ് A-ഷെഡ്യൂളിൽ ഇപ്പോൾ ചേർത്തിട്ടില്ല.

ബഥനി ആശ്രമം, ബഥനി കോൺവെൻറ്, തലക്കോട് സെ. മേരീസ് ബോയ്സ്ഹോം, ഇൻഡസ്ട്രിയൽ ട്രെയിനിംഗ് സെൻറർ, മാർ ഗ്രീഗോറിയോസ് ട്രസ്ററ് ഈ സ്ഥാപനങ്ങളുടെ ബജററ് ഈ വർഷം ലഭ്യമായിട്ടില്ല.

ഈ വർഷം ബോംബെ, അമേരിക്ക എന്നീ മെത്രാസനങ്ങളൊഴിച്ച് മററെല്ലാ മെത്രാസനങ്ങളിലെയും ബജററുകൾ പ്രസിദ്ധപ്പെടുത്തത്തക്കവണ്ണം ലഭ്യമായിട്ടുണ്ട്.

ഓരോ ഇനത്തിൻെറയും ബജററിൽ അതാതിൻെറ ഇനം തിരിച്ചുള്ള വരവും ചെലവും വിശദമായി ചേർത്തിട്ടുണ്ട്. അതുകൊണ്ട് പ്രധാനപ്പെട്ട ചില സ്ഥാപനങ്ങളെയും വസ്തുക്കളേയും സംബന്ധിച്ച ശ്രദ്ധേയമായ വിവരങ്ങൾ മാത്രം താഴെ ചേർക്കുന്നു.

## 1. പഴയ സെമിനാരി

പഴയ സെമിനാരി പുരയിടത്തിലെ പ്രധാന കൃഷി റബറും തെങ്ങുമാണ്. കൃഷിച്ചെലവ് കഴിഞ്ഞുള്ള ആദായം നാൽപത്തിനാലായിരം രൂപയോളം വരും. റബർ മരങ്ങളിൽ നിന്നുള്ള ആദായം ക്രമേണ കുറഞ്ഞുവരുന്നതുകൊണ്ട് കടുംവെട്ടു നടത്തിയതിന് ശേഷം മരങ്ങൾ വെട്ടിമാററി പുതിയ കൃഷി ആരംഭിക്കുന്നതായിരിക്കും നല്ലതെന്നുള്ള വിദഗ്ധോപദേശം ലഭിച്ചിട്ടുണ്ട്. സെമിനാരി പുരയിടം മതിൽ കെട്ടി അടയ്ക്കുവാനുള്ള പദ്ധതിയുടെ ഒരു ഭാഗമായി അതിർത്തിയിൽ കഴിഞ്ഞ രണ്ടു കൊല്ലങ്ങളിൽ ഉദ്ദേശം 35000 രൂപാ ചെലവിൽ മതിൽ കെട്ടി. 1986–87 ലും മതിൽക്കെട്ടിന് 20000 രൂപാ വക കൊള്ളിച്ചിട്ടുണ്ട്.

ഈ കമ്മിററി കൂടിക്കൊണ്ടിരിക്കുന്ന ചരിത്ര പ്രസിദ്ധമായ കമ്മററിമാളികയ്ക്ക് വിസ്തൃതി പോരെന്നുള്ളത് നമുക്കേവർക്കും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാര്യമാണല്ലോ. പൗരാണികത്വം നഷ്ടപ്പെടാതെ ഈ ഹോളിൻെറ വിസ്തൃതി കൂട്ടുന്നതിനെപ്പററി ആലോചിക്കേണ്ടിയിരിക്കുന്നു.

പ്രതിവർഷം 840 രൂപാവച്ച് 12 വർഷത്തെ വട്ടിപ്പണ പലിശ ഇപ്പോൾ ലഭിക്കുവാനുണ്ട്. പ്രസ്തുത തുക ഈ സാമ്പത്തിക വർഷവും ലഭ്യമാകുമെന്ന് തോന്നുന്നില്ല.

## 2. എം. ഡി. സെമിനാരി

മാർ ഏലിയാ കത്തീഡ്രൽ, ബസേലിയോസ് കോളേജ്, എം. ഡി. സെമിനാരി ഹൈസ്കൂൾ, മാർ ഡയനീഷ്യസ് സെൻറർ കെട്ടിടങ്ങൾ തുടങ്ങിയവ സ്ഥിതി ചെയ്യുന്ന എം. ഡി. സെമിനാരി പുരയിടത്തിൻെറ ചില ഭാഗങ്ങൾ ഇപ്പോൾ അന്യകൈവശത്തിലാണ്. ലാൻറ് ആക്ട് നിലവിൽ വന്നതോടുകൂടി കൈവശക്കാരിൽ പലർക്കും പട്ടയം കിട്ടിയിട്ടുണ്ട്. മററു ചിലരുടെ അവകാശവാദത്തിന് കോടതിയിൽനിന്ന് അന്ത്യതീരുമാനമായിട്ടില്ല. മാർ ഡയനീഷ്യസ് സെൻറർ കെട്ടിടങ്ങളുടേതൊഴിച്ച് എം. ഡി. സെമിനാരി പുരയിടത്തിലുള്ള നാലു മുറികളുടെ വാടകയിനത്തിൽ 4800 രൂപ ഈ വർഷം കിട്ടുമെന്ന് പ്രതീക്ഷിക്കുന്നു. കാർഷികാദായം കാണിച്ചിരിക്കുന്നത് മുഖ്യമായും തെങ്ങിൽനിന്നുള്ളതാണ്. എം. ഡി. സെമിനാരി കോമ്പൗണ്ട് വമ്പിച്ച വികസന സാദ്ധ്യതയുള്ള സ്ഥലമാണ്. ഇതിൻെറ വികസനത്തിന് നിയുക്തമായിട്ടുള്ള കമ്മിററി അതിൻെറ റിപ്പോർട്ട് താമസംകൂടാതെ സമർപ്പിക്കുമെന്നും ആ റിപ്പോർട്ടിൻെറ അടിസ്ഥാനത്തിൽ വികസനം ത്വരിതപ്പെടുത്തുവാൻ സാധിക്കുമെന്നും പ്രതീക്ഷിക്കുന്നു.

## 3. കാതോലിക്കാദിനപ്പിരിവ്

കഴിഞ്ഞകൊല്ലം കാതോലിക്കാദിനം സംബന്ധിച്ച് 8½ ലക്ഷം രൂപയോളം പിരിക്കണമെന്ന് കരുതിയിരുന്നു. ഉദ്ദേശിച്ചിടത്തോളം തുക പിരിക്കാനും കഴിഞ്ഞു. 1986-ലെ പിരിവിൻെറ ററാർജററ് 10 ലക്ഷം ആയിരിക്കണമെന്നാണ് പ. ബാവാ തിരുമേനി പ്രഖ്യാപിച്ചിട്ടുള്ളത്. നാം എല്ലാവരും

ക്കെത്താരുമിച്ച് ശ്രമിച്ചാൽത്തന്നെ ഇതിലും വളരെക്കൂടുതൽ പിരിക്കുവാൻ സാധിക്കുമെന്നുള്ളതിന് സംശയമില്ല. ഭദ്രാസന കേന്ദ്രങ്ങളിൽവെച്ചുള്ള പള്ളി പ്രതിനിധി സമ്മേളനങ്ങളിൽ കൂടിയ ബഹുമാനപ്പെട്ട അച്ചൻമാരുടെയും മാനേജിംഗ് കമ്മററി മെമ്പർമാരുടെയും വിവിധ പള്ളികളിൽ നിന്നുള്ള പ്രതിനിധികളുടെയും ഉൽസാഹവും, താല്പര്യവും, ഈ പ്രാവശ്യത്തെ കാതോലിക്കാ ദിനപ്പിരിവ് ഒരു വമ്പിച്ച വിജയമായിരിക്കുമെന്ന് വിളിച്ചറിയിക്കുന്നു. ഓരോ പള്ളിയിൽനിന്നും പിരിച്ചെടുക്കേണ്ട ഏററവും കുറഞ്ഞ തുക എന്തായിരിക്കണമെന്നുള്ളതിനെപ്പററി പ. ബാവാ തിരുമേനി കല്പനമൂലം എല്ലാ പള്ളിക്കാരെയും അറിയിച്ചിട്ടുണ്ട്. കൂടാതെ പ. ബാവാ തിരുമേനിയുടെ കല്പന, മുൻകൊല്ലത്തെ കാതോലിക്കാ ദിനപ്പിരിവിൻെറ കണക്ക്, 'സഭാദിന ചിന്തകൾ' എന്ന ശീർഷകത്തിലുള്ള ലേഖനം ഇവ ഉൾക്കൊള്ളുന്ന ഫോൾഡറുകൾ ഓരോ ഗൃഹനാഥനെയും അഭിസംബോധന ചെയ്തുകൊണ്ട് എല്ലാ വേനങ്ങളിലും എത്തിച്ചുകൊടുത്തിട്ടുണ്ട്. മലങ്കര സഭയിലെ എല്ലാ പള്ളികളുടെയും പേരു ചേർത്തിട്ടുള്ള ലിസ്ററും, ഓരോ പള്ളിയിൽനിന്നായി പിരിഞ്ഞുകിട്ടിയ കാതോലിക്കാ ദിനപ്പിരിവും പരസ്യപ്പെടുത്തുന്ന ഒരു പുസ്തകം മുൻ പതിവുപോലെ എല്ലാ പള്ളികൾക്കും ഏതാനും കോപ്പികൾ വീതം അയച്ചുകൊടുത്തിട്ടുണ്ട്. സഭാദിനാഘോഷവും, കാതോലിക്കാ ദിനപ്പിരിവും വിജയിപ്പിക്കേണ്ടതിനാവശ്യമായി സ്വീകരിക്കേണ്ട എല്ലാ കാര്യങ്ങളും പ്രസ്തുത പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. മുൻ കൊല്ലങ്ങളിൽ ചെയ്തിരുന്നതുപോലെ ഇക്കൊല്ലവും കാതോലിക്കാ ദിനപ്പിരിവ് സ്വീകരിക്കുന്നതിനും ഭദ്രാസനതല സമ്മേളനങ്ങൾ സംഘടിപ്പിക്കുന്നതിനും ഉദ്ദേശിക്കുന്നു. ഏതു പള്ളിയിലെയും പിരിവിൻെറ വിജയം ആ പള്ളിയിലെ ബ. വികാരിയച്ചൻെറയും, കമ്മിററിക്കാരുടെയും താല്പര്യപൂർവമുള്ള പരിശ്രമത്തെ ആശ്രയിച്ചിരിക്കുന്നു. പിരിവിൻെറ തോതനുസരിച്ച് പള്ളികൾക്ക് ഷീൽഡുകളും സർട്ടിഫിക്കററുകളും വികാരിയച്ചൻമാർക്ക് പ്രത്യേക പ്രശംസാ സർട്ടിഫിക്കററുകളും നൽകുന്ന പതിവ് അടുത്ത വർഷവും തുടരുവാനുദ്ദേശിക്കുന്നു.

ഈ പ്രാവശ്യത്തെ ബജററിൽ കാതോലിക്കാദിനപിരിവിൻെറ ചെലവിനത്തിൽ 65000 രൂപാ വക കൊള്ളിച്ചിട്ടുണ്ട്. ഇത് കഴിഞ്ഞ വർഷം ചെലവാക്കിയതിനേക്കാൾ കൂടുതലാണ്. എല്ലാ ഭവനങ്ങളിലും എത്തിക്കുവാനുദ്ദേശിക്കുന്ന ഫോൾഡർ കൂടുതൽ ഭംഗിയാക്കുന്നതിനും വലുതാക്കുന്നതിനും ശ്രദ്ധിച്ചിട്ടുണ്ട്. സഭാകാര്യങ്ങൾ എല്ലാ വിശ്വാസികളെയും അറിയിക്കുവാനുള്ള ഒരു മാധ്യമമായിക്കൂടി ഈ ഫോൾഡറിനെ കാണുന്നുണ്ട്. ആത്മീയ സംഘടനകൾ, വൈദികസെമിനാരി, അവികസിത പള്ളികൾ, കാതോലിക്കേററു സെൻററുകൾ, മിഷനറി പ്രവർത്തനം, അനാഥശാലകൾ, ആതുരസേവനം, സാമൂഹ്യക്ഷേമം എന്നിവകൾക്കുള്ള ഗ്രാൻറ് ഈ കൊല്ലം വർദ്ധിപ്പിച്ചിട്ടുണ്ട്. കാതോലിക്കാദിനപ്പിരിവിൽനിന്ന് ഗ്രാൻറ് കൊടുക്കുന്ന സംഘടനകളുടെ പട്ടികയിൽ സെൻറ് തോമസ് ഓർത്തഡോക്സ് വൈദികസംഘം കൂടി ഈ വർഷം ചേർത്തിട്ടുണ്ട്. ഇതിന് ഗ്രാൻറായി 10000 രൂപ കൊള്ളിച്ചിരിക്കുന്നു.

സഭാദിനാഘോഷവും കാതോലിക്കാദിനപ്പിരിവും കൂടുതൽ വിജയപ്രദമാക്കുവാനുതകുന്ന പ്രായോഗികമായ ഏതു നിർദ്ദേശവും സ്വാഗതാർഹമാണ്. ബ. അംഗങ്ങളുടെ ശ്രദ്ധ ഈ കാര്യത്തിൽ പ്രത്യേകം ക്ഷണിക്കുന്നു.

## 4. കാതോലിക്കേററ് ഓഫീസ്

കാതോലിക്കേററ് ഓഫീസിൻെറ ചെലവിലേക്കായി മാർ ഡയനീഷ്യസ് സെൻറർ അക്കൗണ്ടിൽ നിന്ന് 75,000 രൂപായും, കാതോലിക്കാദിനപ്പിരിവിൽനിന്നും 132,000 രൂപായും ഉൾപ്പെടെ ആകെ 2,07,000 രൂപ വക കൊള്ളിച്ചിരിക്കുന്നു. പുതിയ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുമ്പോൾ സ്വാഭാവികമായി ജോലി വർദ്ധിക്കുകയും ഓഫീസിൻെറ പുനഃസംഘടന ആവശ്യമായി വരികയും ചെയ്യും.

## 5. 'മലങ്കരസഭ'മാസിക

ഇപ്പോൾ ഈ മാസികയ്ക്ക് അയ്യായിരത്തോളം വരിക്കാർ മാത്രമാണുള്ളത്. ഇതിൽ 1510 പേർ ആയുഷ്ക്കാല വരിസംഖ്യക്കാരാണ്. ആയുഷ്ക്കാല വരിസംഖ്യ ഇന്ത്യയിൽ 200 രൂപായും ഇന്ത്യക്ക് പുറത്ത് 500 മുതൽ 1000 രൂപാ വരെയും ആണ്. (ഗൾഫ്–500; ജർമ്മനി, ആഫ്രിക്ക മുതലായവ 750; അമേരിക്ക, ഇംഗ്ളണ്ട്, കാനഡാ–1000). എല്ലാ ബ. അംഗങ്ങളും സഭാമാസികയുടെ ആയുഷ്ക്കാല വരിക്കാരായി ചേരണമെന്ന് അഭ്യർത്ഥിക്കുന്നു. കൂടാതെ വരിക്കാരുടെ എണ്ണം വർദ്ധിപ്പിക്കുന്ന കാര്യത്തി

ലും, ഈദൃശ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന കാര്യത്തിലും എല്ലാവരുടെയും സഹകരണം അഭ്യർത്ഥിക്കുന്നു. ആയുഷ്കാല വരിക്കാരിൽനിന്നു ശേഖരിക്കുന്ന തുക സ്ഥിരനിക്ഷേപമായി ബാങ്കിൽ ഇടുകയാണ്. ഇപ്പോൾ ഈ ഇനത്തിൽ ബാങ്കിൽ ഉള്ളത് 2,70,000 രൂപയാണ്. മാസികയുടെ അച്ചടി മുഖ്യമായും, കാതോലിക്കേററ് പ്രസ്സിലാണ് നടക്കുന്നത്. കവർ മാത്രം പുറത്ത് ഓഫ്സെററ് പ്രസ്സിൽ അടിപ്പിക്കുന്നു.

## 6. കാതോലിക്കേററ് പ്രസ്

ഇപ്പോൾ ഇവിടെയുള്ള രണ്ട് പ്രസ്സുകളും വളരെ പഴക്കമുള്ളതാകയാൽ ആധുനിക സജ്ജീകരണങ്ങളോടുകൂടിയ ഒരു പ്രസ് വാങ്ങേണ്ടതാവശ്യമാണ്. കാതോലിക്കേററ് ഓഫീസിനും, മലങ്കരസഭാമാസികയ്ക്കും, സൺഡേ സ്ക്കൂളുകൾക്കും വേണ്ട പ്രസിദ്ധീകരണങ്ങൾ മാത്രമേ ഇവിടെ അച്ചടിച്ചുവരുന്നുള്ളു. പുതിയ പ്രസ് വാങ്ങുകയും അതിന്റെ മേൽനോട്ടത്തിന് പരിചയമുള്ള ഒരാളെ നിയമിക്കുകയും ചെയ്യുമ്പോൾ സഭയുടെ മററു പല പ്രസിദ്ധീകരണങ്ങളുംകൂടി ഈ പ്രസ്സിൽ അടിച്ചെടുക്കാവുന്നതാണ്.

കാതോലിക്കേററ് പ്രസ്സിൽ ഇപ്പോൾ സ്ഥിര ജോലിക്കാരായി രണ്ടാളുകൾ മാത്രമാണുള്ളത്. ബാക്കിയുള്ളവർ ദിവസശമ്പളത്തിൽ ജോലി ചെയ്യുന്നു.

## 7. ജനറൽ അക്കൗണ്ട്സ്

ജനറൽ അക്കൗണ്ട്സിൽ ഈ വർഷവും രണ്ടു വിഭാഗങ്ങളാണുള്ളത്. ഇതിൽ A വിഭാഗത്തിലെ വരവിനങ്ങളിൽ ആണ്ടുതോറും മൂലധനച്ചെലവിനുവേണ്ടി നീക്കിവയ്ക്കുന്ന കാതോലിക്കാദിനപ്പിരിവിന്റെ 10%, നേർച്ചവെള്ളിനിലം വിററ വകയിൽ കിട്ടുവാനുള്ള തുക, സഭവക കാപ്പിത്തോട്ടത്തിൽനിന്നു കിട്ടാവുന്ന വരുമാനം ഇവ വരവിനത്തിലും, പഴയ സെമിനാരി പുരയിടം മതിൽകെട്ടി അടയ്ക്കുന്നതിനും പഴയ കെട്ടിടം പുനരുദ്ധരിക്കുന്നതിനുമുള്ള ചെലവും, പീരുമേട് പള്ളിക്കുന്ന് വസ്തുവിൽ കൃഷി

ക്കും വസ്തുസംരക്ഷണത്തിനും മററുമുള്ള ചെലവും, കാതോലിക്കേററ് ഓഫീസിന്റെ ആവശ്യത്തിന് ഒരു ജീപ്പോ, കാറോ വാങ്ങുന്നതിനുള്ള റിസർവ്വും ചെലവിനങ്ങളാലും കൊള്ളിച്ചിരിക്കുന്നു.

ജനറൽ അക്കൌണ്ട്സ് B വിഭാഗത്തിൽ, പരുമല സെമിനാരിയുടെ ബജററിൽ (പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയത്) പൊതു സഭയുടെ ആവശ്യത്തിനായി നീക്കിവച്ചിട്ടുള്ള 10 ലക്ഷം രൂപയാണ് വരവിനം. സാധുക്കൾക്കുള്ള ഭവനനിർമ്മാണം, വൈദികക്ഷേമനിധി, വൈദികസെമിനാരി, ഇരവിപേരൂർ ആശുപത്രി (മൂലധനച്ചെലവ്), അവികസിത പള്ളികൾ, കാതോലിക്കേററ് സെൻററുകൾ മുതലായവക്കുള്ള ഗ്രാൻറ്, ഇവ ചെലവിനത്തിൽ പെടുന്നു. പ്രധാന ചെലവിനമായി കൊള്ളിച്ചിട്ടുള്ളത് കടം വീട്ടുന്നതിനുള്ള 6 ലക്ഷം രൂപയാണ്. പാമ്പാടി കുരിയാക്കോസ് ഗ്രീഗോറിയോസ് കോളജ്, പുതുപ്പള്ളി പാറേട്ട് മാർ ഈവാനിയോസ് ആശുപത്രി ഇവയുടെ മൂലധനച്ചെലവിന് ബാങ്കിൽനിന്നു 15% പലിശയ്ക്ക് കടമെടുത്തതിൽ തിരിച്ചടയ്ക്കുന്നതിനുള്ള കാലാവധി കഴിഞ്ഞ തുകകൾ ബാങ്കിലടയ്ക്കുന്നതിനാണ് ഈ തുക. അപ്രതീക്ഷിതമായി ഉണ്ടാകാവുന്ന ചെലവുകൾക്ക് 1,15,000 രൂപാ നീക്കിവച്ചിട്ടുണ്ട്.

## 8. മലങ്കര ചർച്ച് കോഫി എസ്റേററ്

ബജററു വർഷം തോട്ടത്തിൽനിന്നു പ്രതീക്ഷിക്കുന്ന അററാദായം 43,800 രൂപയാണ്. അതു ജനറൽ അക്കൌണ്ട് A–വിഭാഗത്തിൽ വരവായി ചേർത്തിട്ടുണ്ട്.

## 9. പീരുമേട് പള്ളിക്കുന്ന് വസ്തു

ഈ വസ്തുവിൽനിന്നുള്ള ആദായം കിട്ടിത്തുടങ്ങിയിട്ടില്ല. ഈ വർഷം കൃഷിച്ചെലവിലേക്ക് വക കൊള്ളിച്ചിട്ടുള്ളത് 27,250 രൂപയാണ്. ഇവിടെയുള്ള വാച്ചറുടെ ശമ്പളവും ഇതിൽ ഉൾപ്പെടും. ഇതിന്റെ മാനേജർ ബി. ശ്രീ. എ. പി. കുര്യൻ അച്ചൻ തന്നെയാണ്.

ഈ തോട്ടങ്ങൾ ശാസ്ത്രീയമായ കൃഷി രീതികൾ അവലംബിക്കുന്ന മാതൃകാ കൃഷി സ്ഥലങ്ങളായി വികസിപ്പിച്ചെടുക്കാനും, സഭയുടെ ചുമതലയിൽ കൂടുതൽ സ്ഥലങ്ങളിൽ തോട്ടകൃഷി തുടങ്ങുവാനുമുള്ള പദ്ധതികൾ ആവിഷ്കരിച്ചു നടപ്പാക്കാനും ഉദ്ദേശിക്കുന്നു.

## 10. ഇരവിപേരൂർ സെൻറ് മേരിസ് ഹോസ്പിററൽ

ഈ ആശുപത്രിയുടെ ഭരണം മലങ്കര മെത്രാപ്പോലീത്താ നേരിട്ടു നടത്തുകയാണ്. തിരുമേനിയെ ഇതിന്റെ ഭരണകാര്യങ്ങളിൽ ഉപദേശിക്കുവാൻ നിയമിക്കപ്പെട്ടിട്ടുള്ള കമ്മററിയുടെ കൺവീനർ ഇപ്പോൾ അസോസ്യേഷൻ സെക്രട്ടറി തന്നെയാണ്. ആശുപത്രിക്കടുത്തുതന്നെ ഡോക്ടർമാർ താമസിക്കേണ്ടതാവശ്യമായതുകൊണ്ട് കഴിഞ്ഞ വർഷം 20 സെൻറ് സ്ഥലം വാങ്ങി കെട്ടിടംപണി ആരംഭിച്ചു. പണി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. സ്ഥലം വാങ്ങുന്നതിനും കെട്ടിടം പണിക്കുമായി കഴിഞ്ഞ വർഷം മൂന്നര ലക്ഷം രൂപാ ജനറൽ അക്കൌണ്ടിൽനിന്ന് ചെലവു ചെയ്തിട്ടുണ്ട്. ഈ വർഷം ഈ കെട്ടിടത്തിന്റെ പണി പൂർത്തിയാക്കുന്നതിന് 75,000 രൂപാ ബഡ്ജററിൽ കൊള്ളിച്ചിട്ടുണ്ട്.

ആശുപത്രിയിലെ വരവ് ദൈനംദിന കാര്യങ്ങൾക്ക് മതിയാകുന്നില്ല. 1986–87–ൽ 16,500 രൂപാ പോരാതെ വരും. ആശുപത്രിയിൽ രോഗികളുടെ–പ്രത്യേകിച്ച് ചികിൽസയ്ക്കായി അവിടെ താമസിക്കുന്നവരുടെ–എണ്ണം കുറയുന്നതാണ് നഷ്ടത്തിനുള്ള പ്രധാന കാരണം. നഷ്ടം ഇല്ലാതെ ഈ ആശുപത്രി നടത്തിക്കൊണ്ടു പോകുന്നതിനുള്ള മാർഗങ്ങൾ ആരായേണ്ടിയിരിക്കുന്നു. ബ. മെമ്പർമാരുടെ അഭിപ്രായം അറിയുന്നത് സഹായകമായിരിക്കും.

## 11. വെട്ടിക്കൽ സെ. തോമസ് ദയറാ

പുതിയ റബർ കൃഷിയിൽനിന്ന് ആദായം ലഭിച്ചുതുടങ്ങിയിട്ടില്ല. പുതിയ കൃഷിക്കുള്ള സബ്സിഡി റബർ ബോർഡിൽനിന്ന് ലഭ്യമാക്കുവാൻ ചില തടസ്സങ്ങളെല്ലാം ഉണ്ടായിരുന്നെങ്കിലും ഇപ്പോൾ ആയതു ലഭിച്ചു. കൃഷിയുടെയും മററും ആവശ്യത്തിന് കാതോലിക്കാ ദിനപ്പിരിവിൽനിന്ന് 5000 രൂപാ ഈ വർഷവും കൊടുക്കത്തക്കവണ്ണം വകയിരുത്തിയിട്ടുണ്ട്. സഭയുടെ ഒരു പ്രധാന സ്ഥാപനമായ ഈ ദയറായുടെ പുരോഗതിക്കുവേണ്ടി കൂടുതൽ കാര്യങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. ഇവിടെ ഒരു ഹെൽത്തു സെൻറർ നടത്തിവരുന്നുണ്ട്.

## 12. മാർ ഡയനീഷ്യസ് സെൻറർ

മാർ ഡയനീഷ്യസ് സെൻറർ കെട്ടിടങ്ങളുടെ പ്രതിവർഷ വാടക 5,46,400 രൂപയാണ്. വാടകക്കാർ സെക്യൂരിററി ഡിപ്പോസിററായി നൽകിയിട്ടുള്ള തുകയ്ക്ക് പ്രതിവർഷം 12% നിരക്കിൽ പലിശ കൊടുക്കുവാനുള്ളത് വാടകയിൽ അഡ്ജസ്ററ് ചെയ്യുവാൻ വ്യവസ്ഥയുണ്ട്. അത് 66,500 രൂപാ വരും. അതുപോലെതന്നെ കെട്ടിടം പണിത അവസരത്തിൽ മുൻകൂറായി വാങ്ങിയ തുകയിൽ 94,750 രൂപാ ഈ വർഷത്തെ വാടകയിൽ അഡ്ജസ്ററ് ചെയ്യേണ്ടതായി വരും. മുനിസിപ്പൽ നികുതി കുടിശിക ഉൾപ്പെടെ 95,000 രൂപാ തന്നാണ്ടിൽ അടച്ചുതീർക്കേണ്ടിയിരിക്കുന്നു. കെട്ടിടനികുതിയുടെ അസസ്മെൻറ് പൂർത്തിയായാൽ അതും കൊടുക്കേണ്ടതായി വരും. അതിലേക്ക് ഒരു ലക്ഷം രൂപാ കൊള്ളിച്ചിട്ടുണ്ട്. ഗ്രാൻറുകൾ കൊടുക്കാൻ വകയിരുത്തിയിരിക്കുന്നത് മൊത്തം രണ്ടുലക്ഷത്തിപതിനായിരം രൂപായാണ്.

എം. ഡി. സിമ്മനാരി കോമ്പൗണ്ടിൽ പുതിയ കെട്ടിടങ്ങൾ നിർമ്മിക്കുന്നതിനായി ഒരു കമ്മിററി രൂപീകരിച്ചിട്ടുണ്ടല്ലോ. പ്രസ്തുത കമ്മിററി തയ്യാറാക്കുന്ന റിപ്പോർട്ടനുസരിച്ച് പുതിയ കെട്ടിടങ്ങൾ നിർമ്മിക്കുവാനും കൈവശക്കാരെ ഒഴിപ്പിക്കുവാനും മററും മൂലധനം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

## 13. ചർച്ച് സെൻറർ ഡവലപ്മെൻറ് ഫണ്ട്

ഈ ഫണ്ടിൽ ഇപ്പോൾ ബാക്കിയുള്ളത്, 1,33,000 രൂപയാണ്. കഴിഞ്ഞ രണ്ടു കൊല്ലങ്ങളിൽ കൂടുതൽ സംഭാവനകൾ ഈ ഫണ്ടിലേക്ക് ലഭിച്ചിട്ടില്ല.

## 14. ഇപ്പോൾ കേസിലുൾപ്പെട്ടു കിടക്കുന്നതുകൊണ്ട് തിരുവനന്തപുരം മാർ ബസേലിയോസ് കെട്ടിടത്തിൻെറ വരവു ചെലവു കണക്കുകളുടെ ബജററ് മാനേജിംഗ് കമ്മിററിയുടെ പരിഗണനയ്ക്ക് വയ്ക്കുവാൻ സാധിച്ചിട്ടില്ല.

## 15. പരുമല സെമിനാരി

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് പാസസാക്കുകയും മലങ്കര മെത്രാപ്പോലീത്താ തിരുമനസുകൊണ്ട് നടപ്പിൽ വരുത്തുകയും ചെയ്തിട്ടുള്ള ഒരു ഭരണക്രമമനുസരിച്ചാണല്ലോ പരുമല സെമിനാരി കാര്യങ്ങൾ നടന്നുവരുന്നത്. ആ ഭരണക്രമമനുസരിച്ച് സംഘടിപ്പിക്കപ്പെട്ട കൗൺസിലിൽ മാനേജിംഗ് കമ്മററിയുടെ പ്രതിനിധികളായ രണ്ടുപേരും അസോസ്യേഷൻ സെക്രട്ടറിയും അംഗങ്ങളാണ്. അസോസ്യേഷൻ സെക്രട്ടറിയെ തന്നെയാണ് ഈ പ്രാവശ്യവും കൗൺസിലിൻെറ സെക്രട്ടറിയായി തെരഞ്ഞെടുത്തിട്ടുള്ളത്. സെമിനാരിയുടെ വരവുചെലവു കണക്കുകൾ ഓഡിററു ചെയ്യുന്നത് മാനേജിംഗ് കമ്മററി നിശ്ചയിച്ച ആൾ തന്നെയാണ്. അദ്ദേഹം തന്നെയാണ് പൊതു സമുദായത്തിൻെറ കണക്കുകളും ഓഡിററു ചെയ്യുന്നത്. 1985–86–ൽ പൊതു സമുദായത്തിൻെറ ആവശ്യങ്ങൾക്കായി ഒൻപതു ലക്ഷത്തി എഴുപത്തയ്യായിരം രൂപാ നീക്കി വയ്ക്കുകയുണ്ടായി. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പാസസാക്കിയ 1986–87–ലെ ബജററനുസരിച്ച് പൊതു ആവശ്യങ്ങൾക്കായി വേർതിരിച്ചിട്ടുള്ളത് പത്തു ലക്ഷം രൂപയാണ്. ഈ പത്തു ലക്ഷം രൂപായുടെ വിനിയോഗം സംബന്ധിച്ചുള്ള ബജററ് A–ഷെഡ്യൂളിൽ ജനറൽ അക്കൗണ്ട്സ് B–വിഭാഗത്തിൽ ഉൾപ്പെടുത്തി മാനേജിംഗ് കമ്മററിയുടെ പരിഗണനയ്ക്ക് വച്ചിരിക്കുന്നു.

പരുമല സെമിനാരിയുടെ വർദ്ധിച്ചുവരുന്ന ആവശ്യങ്ങൾക്ക് കൂടുതൽ സ്ഥലസൗകര്യം ആവശ്യമെന്നു കണ്ടതിനാൽ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സെമിനാരി കൗൺസിലുമായി ആലോചിച്ച് സെമിനാരി പുരയിടത്തോട് തൊട്ടു കിടന്നിരുന്ന 2 ഏക്കർ 8 സെൻറ് സ്ഥലം 1983–84ലും 70 സെൻറ് സ്ഥലം 1984–85–ലും, 39 സെൻറ് 1985–86–ലും വാങ്ങുകയുണ്ടായി. ഇതിൽ ആദ്യം വാങ്ങിയ സ്ഥലത്താണ് എല്ലാവിധ സജ്ജീകരണങ്ങളോടുംകൂടി പുതിയ ധ്യാനമന്ദിരം 3 നിലയിൽ പണിത് വരുന്നത്. ഇത് പൂർത്തിയാക്കുന്നതിനായി 8 ലക്ഷം രൂപാ ബഡ്ജററിൽ കൊള്ളിച്ചിട്ടുണ്ട്, 1500 പേർക്ക് ഇരുന്ന് ഭക്ഷണം കഴിക്കത്തക്കവണ്ണം സൗകര്യമുള്ള ഒരു ഓഡിറേറാറിയത്തിൻെറ നിർമ്മാണത്തിനായി 8 ലക്ഷം രൂപയും, പ്രായാധിക്യം കൊണ്ടും, ദേഹാസ്വാസ്ഥ്യം മൂലവും ഇടവക ഭരണത്തിൽനിന്നും വിരമിക്കുന്ന വൈദികർക്കു താമസിക്കുവാനുള്ള മന്ദിരത്തിന് മൂന്നര ലക്ഷം രൂപായും പരുമല സെൻറ് ഗ്രീഗോറിയോസ് ഹോസ്പററലിൻെറ മൂലധന ചെലവിന് 4 3/4 ലക്ഷം രൂപായും സെമിനാരി പുരയിടത്തിനു ചുററും മതിൽ കെട്ടുന്നതിലേക്കായി 2 ലക്ഷം രൂപയും 1986–87–ലെ ബജററിൽ വക കൊള്ളിച്ചിട്ടുണ്ട്.

## 16. മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യുക്കേഷൻ ആൻറ് സോഷ്യൽ സർവീസ് സൊസൈററി

സഭവകയായുള്ള സ്കൂളുകൾ, കോളജുകൾ, സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആശുപത്രികൾ മുതലായവ വികസിപ്പിക്കുന്നതിനും ഇപ്പോൾ തടസ്സമായി നിൽക്കുന്നത് പണത്തിന്റെ അഭാവമാണ്. ദൈവിക കാര്യത്തിനായി അർപ്പണം ചെയ്തു പ്രവർത്തിക്കുന്ന ആളുകൾ—സ്ത്രീകളും പുരുഷന്മാരും കൂടുതൽ ഉണ്ടാകത്തക്കവണ്ണം കോൺവെൻറുകളും, ആശ്രമങ്ങളും കൂടുതലായി ഉണ്ടാകേണ്ടിയിരിക്കുന്നു. മിഷനറി രംഗത്ത് ഒരു ദേശീയ സഭ എന്ന നിലയിൽ നമ്മുടെ സഭയ്ക്ക് വളരെയധികം കാര്യങ്ങൾ ചെയ്തുതീർക്കേണ്ടതായുണ്ട്. സഭവകയായി ഒഴിഞ്ഞു കിടക്കുന്ന സ്ഥലങ്ങളിൽ പ്രയോജനകരമായ കെട്ടിടങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. അതുപോലെതന്നെ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരോടുള്ള സഭയുടെ കടപ്പാട് യഥാവിധി നിർവഹിക്കണമെങ്കിൽ അവർക്ക് തൊഴിൽ ലഭിക്കുവാനുള്ള വിവിധ പദ്ധതികൾ ആവിഷ്ക്കരിച്ചു നടപ്പാക്കേണ്ടിയിരിക്കുന്നു. തോട്ട വ്യവസായം ഉൾപ്പെടെയുള്ള വ്യവസായങ്ങളും വ്യവസായ പരിശീലന കേന്ദ്രങ്ങളും ഉണ്ടാകേണ്ടിയിരിക്കുന്നു.

മേൽ സൂചിപ്പിച്ച എല്ലാ മേഖലകളിലും സഭ പുരോഗമിക്കുന്നതിനാവശ്യമായ പദ്ധതികൾ ആസൂത്രണം ചെയ്തു നടപ്പാക്കുന്നതിന് വൻപിച്ച മൂലധനം ആവശ്യമാണ്. സഭയുടെ ഇപ്പോഴുള്ള ധനാഗമ മാർഗ്ഗങ്ങൾ ഈ കാര്യങ്ങൾക്ക് തീരെ അപര്യാപ്തമാകയാൽ മുൻ മാനേജിംഗ് കമ്മിററി ശുപാർശ ചെയ്തതനുസരിച്ച് ഒരു കോ-ഓപ്പറേററീവ് ക്രെഡിററ് സൊസൈററി ആരംഭിക്കുന്നതിനെപ്പററി പഠിച്ച് ഒരു പദ്ധതി തയ്യാറാക്കുവാൻ ഒരു വിദഗ്ദ്ധ കമ്മററിയെ പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് നിയമിച്ചിട്ടുണ്ടല്ലോ. പ്രസ്തുത കമ്മററി ഈ വിഷയത്തെപ്പററി വിശദമായി പഠിച്ചതിനുശേഷം "Travancore – Cochin Literary, Scientific and Charitable Societies Act – 1955" അനുസരിച്ച് രജിസ്ററർ ചെയ്ത് പ്രവർത്തിക്കുന്ന ഒരു സൊസൈററി ആരംഭിക്കണമെന്ന് അഭിപ്രായപ്പെടുകയും, പ്രസ്തുത സൊസൈററിയുടെ നിയമാവലി അംഗീകരണത്തിനായി മാനേജിംഗ് കമ്മിററിയിൽ സമർപ്പിക്കുകയും ചെയ്തു.

മാനേജിംഗ് കമ്മിററി ഇതേപ്പററി വിശദമായി ചർച്ച ചെയ്തതിനുശേഷം 'Malankara Orthodox Church Education And Social Service Society' എന്ന പേരിൽ ഒരു സൊസൈററി രൂപീകരിക്കണമെന്ന് തീരുമാനിക്കുകയും കമ്മിററി സമർപ്പിച്ച നിയമാവലി അല്പം ചില ഭേദഗതികളോടുകൂടി പാസാക്കുകയും ചെയ്തു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് പ്രസ്തുത സൊസൈററിയെപ്പററിയുള്ള മാനേജിംഗ് കമ്മററിയുടെ തീരുമാനത്തെ അംഗീകരിച്ചു.

1986 മാർച്ച് 19-ാം തീയതി കൂടിയ വർക്കിംഗ് കമ്മിററിയുടെ ആലോചനയോടുകൂടി പരിശുദ്ധ ബാവാ തിരുമേനി, ഈ കമ്മിററിയിലെ അംഗമായ പാമ്പാടി കോളജ് പ്രിൻസിപ്പൽ പ്രൊഫസർ മററസ് വർക്കിയെ സൊസൈററിയുടെ പ്രാരംഭപ്രവർത്തനങ്ങൾക്കായി നിയമിച്ചിട്ടുണ്ട്. സൊസൈററിയുടെ നിയമാവലി തയ്യാറാക്കുവാൻ നിയോഗിക്കപ്പെട്ട വിദഗ്ദ്ധ കമ്മിററിയുടെ കൺവീനറും അദ്ദേഹംതന്നെ ആയിരുന്നു.

ലാഭേഛ കൂടാതെ സഭയ്ക്കുവേണ്ടി കുറച്ച് പണം നിക്ഷേപിക്കുവാൻ തയ്യാറുള്ള ആളുകളെയും സ്ഥാപനങ്ങളെയും കണ്ടുപിടിച്ച് സൊസൈററിയിൽ അംഗങ്ങളായി ചേർക്കുക എന്ന ശ്രമകരമായ ജോലി നാം ഭരമേററ് നിർവ്വഹിക്കേണ്ടിയിരിക്കുന്നു. ഈ മാനേജിംഗ് കമ്മിററിയിലെ എല്ലാ അംഗങ്ങളുടെയും സഹകരണം ഈ കാര്യത്തിൽ അഭ്യർത്ഥിച്ചുകൊള്ളുന്നു. കഴിവുള്ള സഭാംഗങ്ങൾ ഓരോരുത്തരും ഒരു ചെറിയ ത്യാഗം ഈ കാര്യത്തിൽ അനുഷ്ഠിക്കുകയാണെങ്കിൽ സഭയ്ക്ക് അതൊരു വലിയ നേട്ടമായിരിക്കും. അതിന്റെ അനുഗ്രഹം എല്ലാവർക്കും ലഭിക്കുകയും ചെയ്യും.

സൊസൈററിയുടെ ഉദ്ദേശ ലക്ഷ്യങ്ങൾ, ഭരണം, അംഗത്വം മുതലായ കാര്യങ്ങൾ ബ. മെമ്പർമാരുടെ അറിവിനായി അനുബന്ധം നമ്പർ 1. ആയി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## 17. ആസൂത്രണം

ഇതൊരു ആസൂത്രണത്തിന്റെ യുഗമാണ്. ആസൂത്രണത്തിന്റെ പാതയിലൂടെ സഞ്ചരിച്ച് ഇന്ത്യയുൾപ്പെടെയുള്ള ലോകരാഷ്ട്രങ്ങൾ പുരോഗതി നേടിയിട്ടുണ്ടെന്നുള്ള വസ്തുത നമുക്കേവർക്കും അറിവുള്ളതാണ്. വമ്പിച്ച പുരോഗതി ലക്ഷ്യംവച്ചുകൊണ്ടുവേണം ആസൂത്രണത്തെപ്പററി നാം ആലോ

ചിക്കുവാൻ. അതുപോലെ നമ്മുടെ ലക്ഷ്യങ്ങളും, അതു നേടിയെടുക്കുവാനുള്ള മാർഗ്ഗങ്ങളും മുൻകൂട്ടി നിർവ്വചിച്ച് സ്ഥിരീകരിക്കേണ്ടിയുമിരിക്കുന്നു.

ദീർഘകാല—മദ്ധ്യകാല—ഹ്രസ്വകാല പദ്ധതികൾ ഉൾപ്പെടുത്തി, മുൻഗണനാക്രമം വ്യക്തമായി നിശ്ചയിച്ചുകൊണ്ട് ആവിഷ്ക്കരിക്കപ്പെടുന്ന ഒരു സമയബന്ധിത മാസ്റ്റർ പ്ലാൻ ആയിരിക്കണം നമ്മുടേത്. ആ പ്ലാൻ അനുസരിച്ച് കാര്യങ്ങൾ നടന്നിട്ടുണ്ടോ എന്ന്, ഒരു നിശ്ചിത കാലയളവു കഴിയമ്പോൾ പുനരവലോകനം ചെയ്യുകയും, വീഴ്ചകൾ നികത്തുകയും ചെയ്യുന്ന ഒരു സംവിധാനവും ഉണ്ടായിരിക്കണം. ഇതിന് നമ്മുടെ പ്ലാനിംഗ് കമ്മററിയോടനുബന്ധിച്ച് ഈ കാര്യത്തിൽ വൈദഗ്ധ്യം നേടിയിട്ടുള്ളവരെ ഉൾപ്പെടുത്തിക്കൊണ്ട് ഒരു പ്ലാനിംഗ് ബോർഡ് സംഘടിപ്പിക്കുന്നത് നന്നായിരിക്കും. ആസൂത്രണത്തിൻെറയും, അതിൻെറ നിർവ്വഹണത്തിൻെറയും വിജയത്തിന് സഭയിലുള്ള എല്ലാവരുടെയും സഹായസഹകരണങ്ങൾ അത്യന്താപേക്ഷിതമാണ്.

ഈ കാര്യത്തിൽ ഓരോ മാനേജിംഗ് കമ്മിററി അംഗത്തിനുമുള്ള സുചിന്തിതമായ അഭിപ്രായങ്ങളും-നിർദ്ദേശങ്ങളും 1986 ജൂലൈ 31—നു മുമ്പ് എൻെറ പേർക്ക് അയച്ചുതരുന്നത് സഹായകരമായിരിക്കും.

## 18. സ്ഥിതിവിവരക്കണക്കുകൾ

ആസൂത്രണത്തിന് ഏററവും ആവശ്യമായിട്ടുള്ള ഒന്നാണ് നിലവിലുള്ള വിശേഷതയെ പററിയുള്ള സ്ഥിതിവിവരക്കണക്കുകൾ. ഇവ ശേഖരിക്കുന്നതിനുള്ള ഏററവും എളുപ്പമായ മാർഗ്ഗം, ഇടവകബിരുദധാരികൾ, പോസ്ററുഗ്രാഡുവേററുകൾ, എൻജിനിയേഴ്സ്, ഡോക്ടേഴ്സ്, സാങ്കേതിക വിദഗ്ധന്മാർ, വ്യവസായ വാണിജ്യപ്രമുഖർ, രാഷ്ട്രീയ സാമൂഹ്യ രംഗങ്ങളിലുള്ള പൊതുപ്രവർത്തകർ, കലാസാഹിത്യ മണ്ഡലത്തിലെയും, കായിക രംഗത്തെയും പ്രതിഭാശാലികൾ, ആദ്ധ്യാത്മിക മണ്ഡലങ്ങളിൽ പ്രഗൽഭർ എന്നിവ സംബന്ധിച്ചുള്ള വിവരങ്ങൾ ലഭ്യമാകത്തക്കവണ്ണം ഓരോ ഇടവകയിലെയും ഇടവക രജിസ്ററർ കൂടുതൽ വിവരങ്ങൾ ചേർത്ത് പൂർത്തീകരിക്കണം. ഇപ്രകാരം നമ്മുടെ സഭയുടെ ദൈവദത്തമായിട്ടുള്ള താലന്തുകൾ സഭാതലത്തിൽ സ്വരൂപിച്ച് മററുള്ളവർക്കും പ്രയോജനപ്പെടുത്താവുന്ന രീതിയിൽ ക്രോഡീകരിക്കുവാൻ സാധിക്കും.

## 19. അക്കൗണ്ട്സ് കമ്മിററി

ഫിനാൻസ് കമ്മിററിയോടനുബന്ധിച്ച് വിദഗ്ധന്മാർ ഉൾപ്പെടുന്ന ഒരു അക്കൗണ്ട്സ് കമ്മിററി പബ്ലിക്ക് അക്കൗണ്ട്സ് കമ്മററിയുടെ മാതൃകയിൽ സംഘടിപ്പിക്കുന്നത് നന്നായിരിക്കും. സഭയിലെ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുന്നതിനും ന്യൂനതകൾ കണ്ടുപിടിച്ച് പരിഹാര നിർദ്ദേശങ്ങൾ നൽകുന്നതിനും ഈ കമ്മിററി ഉപകരിക്കും.

## 20, പബ്ലിക് റിലേഷൻസ് കമ്മിററി

മലങ്കരസഭയ്ക്ക് കാര്യക്ഷമമായ ഒരു പബ്ലിക് റിലേഷൻസ് കമ്മിററി ഉണ്ടായിരിക്കണം. സഭയുടെ പ്രവർത്തനങ്ങളെ സംബന്ധിച്ചും, വിവിധ പ്രശ്നങ്ങളെപ്പററിയുള്ള അതിൻെറ നിലപാടിനെ സംബന്ധിച്ചും ശരിയായ ധാരണ പൊതുജനങ്ങൾക്കും, ഗവർമ്മെണ്ടിനും, ഉണ്ടാകത്തക്കവണ്ണമുള്ള പത്രപ്രസിദ്ധീകരണങ്ങൾ, ലഘുലേഖകൾ തുടങ്ങിയവ ഈ കമ്മിററിയുടെ ചുമതലയിൽ പുറപ്പെടുവിക്കാവുന്നതാണ്.

## 21. വ്യവസായ പരിശീലന കേന്ദ്രവും, മാർഗ്ഗനിർദ്ദേശക സെൻററും

ഇന്നത്തെ രൂക്ഷമായ തൊഴിലില്ലായ്മ പ്രശ്നം കൈകാര്യം ചെയ്യുന്നതിന് സഭയ്ക്ക് നിർണ്ണായകമായ ഒരു പങ്ക് വഹിക്കാവുന്നതാണ്. വ്യക്തികൾക്കും സംഘടനകൾക്കും ഇടവകയുടെ സഹകരണത്തോടുകൂടിയും നിർദ്ദേശങ്ങൾ അനുസരിച്ചും ചെറിയ വ്യവസായ യൂണിററുകൾ സ്ഥാപിക്കുവാൻ വേണ്ട പ്രോൽസാഹനം നൽകേണ്ടതാവശ്യമാണ്. വ്യവസായ സംരംഭകർക്ക് പരിശീലനം നൽകുവാൻ സഭവകയായി ഒരു പരിശീലന കേന്ദ്രവും, മാർഗ്ഗനിർദ്ദേശക സെൻററും ആരംഭിക്കാവുന്നതാണ്. സിവിൽ സർവ്വീസിൽ ഉന്നതമായ ജോലി ലഭിക്കുന്നതിന് യുവജനങ്ങൾക്ക് പ്രത്യേക പരിശീലനം നൽകേണ്ടതാവശ്യമാണ്. അതുപോലെ കേരളത്തിനു വെളിയിലുള്ള ജോലിസൗകര്യങ്ങൾ ശരിയായി പ്രയോജനപ്പെടുത്തുന്നതിനും മാർഗ്ഗനിർദ്ദേശം ആവശ്യമാണ്. ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള ഉപരി വിദ്യാഭ്യാസ

സൗകര്യങ്ങളെപ്പററിയും, ലഭ്യമാകാവുന്ന സ്കോളർഷിപ്പുകളെപ്പററിയും മററും യുവ പ്രതിഭകൾക്ക് വേണ്ട വിവരം ലഭ്യമാക്കേണ്ടത് ആവശ്യമാണ്.

## 22. കാർഷിക രംഗം

ഭൂരിപക്ഷം സഭാംഗങ്ങൾ ഇന്നു പ്രവർത്തിക്കുന്നത് കാർഷികരംഗത്താണ്. ശാസ്ത്രീയ രീതിയിൽ കാർഷികപ്രവർത്തനം നടത്തുന്നതിനും സർക്കാരിൻെറയും മററും സബ്സിഡി, ഗ്രാൻറ് മുതലായവ യഥാസമയം അർഹിക്കുന്നവർക്ക് ലഭിക്കുന്നതിനും മററും മാർഗ്ഗനിർദ്ദേശം ആവശ്യമാണ്. കാർഷിക സെമിനാറുകൾ, ആധുനിക കൃഷി ഉപകരണങ്ങളുടെ പ്രദർശനങ്ങൾ മുതലായവ സംഘടിപ്പിക്കുന്നതും നല്ലതാണ്.

## 23. ആർക്കിടെക്ചറൽ കൺസൾട്ടൻസി വിംഗ്

സഭവക M. D. C. സെൻറർ, കാതോലിക്കേററ് സെൻററുകൾ, ആശുപത്രികൾ, കോളേജുകൾ, സ്കൂളുകൾ, പള്ളികൾ മുതലായ സ്ഥാപനങ്ങൾക്ക് അതാതുകാലങ്ങളിൽ ഏറെറടുക്കേണ്ടിവരുന്ന നിർമ്മാണ പ്രവർത്തനങ്ങൾക്കുവേണ്ടി പ്ളാനുകളും, ഡിസൈനുകളും, എസ്ററിമേററുകളും തയ്യാറാക്കുന്നതിന് സന്നദ്ധസേവനം ചെയ്യുന്നതിന് താല്പര്യമുള്ള സാങ്കേതിക വിദഗ്ധന്മാരെ ഉൾക്കൊള്ളിച്ച് ഒരു ആർക്കിടെക്ചറൽ കൺസൾട്ടൻസി വിംഗ് സംഘടിപ്പിക്കുന്നതിനെപ്പററിയും നമുക്ക് ചിന്തിക്കാവുന്നതാണ്.

## 24. ഇൻറർ നാഷണൽ എക്യുമെനിക്കൽ ചർച്ച് സെൻറർ

എക്യുമെനിക്കൽ രംഗത്തെയും രാജ്യാന്തര സഭാംഗങ്ങളുടെയിടയിലെയും പ്രവർത്തനത്തിൻെറ പ്രാധാന്യം മുൻനിർത്തി ഡൽഹി ആസ്ഥാനമാക്കി ഒരു ''എക്യുമെനിക്കൽ ആൻഡ് ഇൻറർനാഷണൽ ചർച്ച് സെൻറർ'' ഉണ്ടാക്കേണ്ടതാണ്. അതിനു നേതൃത്വം നൽകാൻ ഒരു മെത്രാപ്പോലീത്തായെ ഉചിതമായ പദവിയോടുകൂടി നിയമിക്കേണ്ടതാണ്.

## 25. സഭാ സെക്രട്ടറിയേററ് പുന:സംഘടന

മേൽ വിവരിച്ച രീതിയിലുള്ള പ്രവർത്തനങ്ങൾ ആരംഭിക്കുന്നതോടുകൂടി സഭാ സെക്രട്ടറിയേററ് ആധുനികരീതിയിൽ പുന:സംഘടിപ്പിക്കേണ്ടത് ആവശ്യമായി വരും. ഭരണരംഗത്തും മാനേജ്മെൻറ് തലത്തിലും പരിശീലനം ലഭിച്ചിട്ടുള്ള വ്യക്തികളെ നിയമിച്ച് സെക്രട്ടറിയേററിൻെറ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുകയും, മികച്ച കമ്പനികളിലെ രീതിയിൽ അത് സംവിധാനം ചെയ്യുകയും വേണം.

## 26. ജീവകാരുണ്യ പ്രവർത്തനം

സഭയിലെ ദുർബലരും, അവശരുമായ വിഭാഗങ്ങൾക്ക് പ്രത്യേക പരിഗണന നൽകുകയും, അവർക്ക് ജോലിയും സാമ്പത്തിക ഭദ്രതയും ഉറപ്പു വരുത്തുവാനുതകുന്ന പരിപാടികൾക്ക് നേതൃത്വം കൊടുക്കുകയും ചെയ്യുന്നതിനായി ഒരു ജീവകാരുണ്യ പ്രവർത്തന കമ്മററി സംഘടിപ്പിക്കുന്നത് നന്നായിരിക്കും. സഭയിലെ വിവിധ ആത്മീയ സംഘടനകൾക്ക് ഈ കമ്മിററിയിൽ പ്രാതിനിധ്യമുണ്ടായിരിക്കേണ്ടതാണ്. ഭൂദാനം, ഭവനദാനം, സമൂഹവിവാഹം തുടങ്ങിയ പല കാര്യങ്ങളും ഈ കമ്മിററിയുടെ പ്രവർത്തന പരിധിയിൽ പെടുത്താവുന്നതാണ്. ചുരുക്കത്തിൽ ഒരു മൂന്നു കൊല്ലത്തെ കാലാവധിക്കുള്ളിൽ സ്വന്തം വീടി

ല്ലാത്ത ഒററ കുടുംബംപോലും നമ്മുടെ സഭയിൽ കാണാൻ ഇടയാകാത്ത വിധം പ്രവർത്തനങ്ങൾക്ക് ഒരു തീവ്രയത്ന സ്വഭാവം കൊടുക്കണം. ഭവനദാനത്തിന്റെ സാമ്പത്തിക വശം ഓരോ ഇടവകയുടെയും ഉത്തരവാദിത്വത്തിൽ ആയിരിക്കണം. ഈ പദ്ധതിയിൽ പരിപൂർണ്ണ വിജയം നേടുന്ന ഇടവകകളെ സഭ പ്രത്യേകമായി അംഗീകരിച്ച് അവാർഡുകൾ നൽകി ബഹുമാനിക്കാവുന്നതാണ്.

## 27. സാധു കുടുംബങ്ങളെ ദത്തെടുത്തു സഹായിക്കുക

കുടുംബങ്ങൾക്കും, വ്യക്തികൾക്കും ഏറെറടുത്ത് നിർവഹിക്കാവുന്ന ഒരു തീവ്രയത്ന പദ്ധതിയെപ്പററി എനിക്കുള്ള ആശയം ഇവിടെ അവതരിപ്പിക്കുന്നത് അനവസരത്തിലാകയില്ലെന്ന് കരുതുന്നു. പ്രതിമാസം 1500 രൂപായിൽ കൂടുതൽ വരുമാനമുള്ള ഒരു കുടുംബത്തിനോ അഥവാ, ഒരു വ്യക്തിക്കോ ഒരു പാവപ്പെട്ട കുടുംബത്തെ ദത്തെടുക്കാവുന്നതും ആ കുടുംബത്തിനുള്ള പ്രയാസങ്ങളെ സംബന്ധിച്ച് മനസ്സിലാക്കി ഏററവും ഉചിതമെന്നു തോന്നുന്ന കാര്യത്തിന് സഹായമെത്തിക്കാവുന്നതാണ്. പണമില്ലാത്തതുകൊണ്ട് പഠിക്കാതെ വനകുസുമങ്ങളെപ്പോലെ കൊഴിഞ്ഞു പോകുന്ന എത്രയോ ബാലികാബാലന്മാർ ഓരോ ഇടവകകളിലുമുണ്ട്? അവർക്ക് സ്കോളർഷിപ്പോ, ലോൺ സ്കോളർഷിപ്പോ നൽകുന്നതിന് ഒരു ചെറിയ തുക നീക്കി വയ്ക്കാവുന്നതാണ്. ഇത് ഒരു ഉദാഹരണം മാത്രം. ഇതുപോലെ പല കാര്യങ്ങൾക്കും സഹായിക്കാവുന്നതാണ്.

കള്ളന്മാരുടെ കയ്യിൽപെട്ട് വീണുകിടക്കുന്ന മനുഷ്യന്റെ അടുത്തുകൂടി പോകാതെ വഴിയുടെ മറുഭാഗത്തുകൂടി കടന്നുപോയ പുരോഹിതനെയും, ലേവായക്കാരനെയും പോലെ വഴിയുടെ മറുഭാഗത്തുകൂടി കടന്നു പോകുന്നവരല്ല നാം എന്നെനിക്കറിയാം.

ഇതെല്ലാം ഒററയ്ക്കല്ല സംഘടനാപരമായി ചെയ്യേണ്ടതാണ് എന്നു പറഞ്ഞ് കൈയൊഴിയുന്ന പ്രവണത മാറണം. ഈ ആശയം നമ്മുടെ മനസ്സിൽ ഗാഢമായി പതിക്കുന്ന ഒരു ഭാവനാചിത്രം ഒരു പ്രാർത്ഥനാരൂപത്തിൽ ബോബ് റെലൻഡ് എന്നയാൾ ആവിഷ്കരിച്ചിരിക്കുന്നത് ഇങ്ങിനെയാണ്.

''എനിക്കു വിശന്നു, നിങ്ങൾ ഒരു മനുഷ്യ സഹായ ക്ലബ് ഉണ്ടാക്കി അതിന്റെ പ്രശ്നം ചർച്ച ചെയ്തു. വളരെ നന്ദി''....

''ഞാൻ തടവിൽ അടയ്ക്കപ്പെട്ടു. നിങ്ങൾ നിശബ്ദമായി പ്രാർത്ഥനാ മുറികളിലേക്ക് പിൻവാങ്ങി എന്റെ മോചനത്തിനായി പ്രാർത്ഥിച്ചു. നിങ്ങൾക്കു നന്ദി''....

''ഞാൻ നഗ്നനായിരുന്നു. എന്റെ നഗ്നതയുടെ ധാർമ്മിക സൂചനകളെപ്പററി നിങ്ങൾ വിചിന്തനം ചെയ്തു. നിങ്ങൾക്കു നന്ദി''....

''ഞാൻ രോഗിയായിരുന്നു. നിങ്ങൾക്ക് നല്ല ആരോഗ്യം തന്ന ദൈവത്തിന് നിങ്ങൾ നന്ദി പറഞ്ഞു.''

''ഞാൻ പരദേശിയായി, ഭവനരഹിതനായിരുന്നു. ദൈവത്തിന്റെ സ്നേഹം നിറഞ്ഞ ആദ്ധ്യാത്മിക സംരക്ഷണയുടെ അമൂല്യതയെപ്പറ്റി നിങ്ങൾ എനിക്ക് ഉപദേശം നൽകി, നിങ്ങൾക്ക് നന്ദി''....

''ഞാൻ ഏകാകിയായിരുന്നു. എന്നെ അങ്ങിനെ വിട്ടിട്ട് അകന്നു പോയിരുന്ന് എനിക്കുവേണ്ടി ദൈവത്തോട് നിങ്ങൾ പ്രാർത്ഥിച്ചു, നിങ്ങൾക്കു നന്ദി''....

നിങ്ങൾ എത്ര വിശുദ്ധന്മാരായി കാണപ്പെടുന്നു. ദൈവത്തിനോട് ഏററവും അടുത്തവർ.

''ഞാനോ ഇപ്പോഴും വളരെ ഏറെ വിശപ്പനുഭവിക്കുന്നവനും, ഏകാകിയും, രോഗിയും, തടവുകാരനും, നിസ്സഹായനും ആയി തുടരുന്നു''. ഈ പ്രാർത്ഥന നമ്മെ ലജ്ജിപ്പിക്കുന്ന ഒന്നായി എന്നും നിലകൊള്ളണം.

ഈ ആശയം ഉൾക്കൊണ്ടുകൊണ്ട് ഇക്കൊല്ലം മുതൽ ഒരു സാധു കുടുംബത്തെ വീതം ഞാൻ സംരക്ഷിക്കും എന്ന് ഓരോരുത്തർക്കും തീരുമാനമെടുക്കാം.

## ഉപസംഹാരം:

കഴിഞ്ഞ ഒരു ദശാബ്ദത്തിലേറെക്കാലമായി സഭയ്ക്ക് സാമർത്ഥ്യവും, കാര്യക്ഷമവുമായ നേതൃത്വം നൽകിവരുന്ന സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ നിസ്തുലമായ സേവനങ്ങളെ ഞാൻ ഈ അവസരത്തിൽ പ്രത്യേകം അനുസ്മരിക്കുകയും, സഭയ്ക്ക് തിരുമേനിയുടെ നേതൃത്വം ദീർഘകാലം ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു. പ. ബാവാ തിരുമേനിയോട് യോജിച്ചു നിന്നുകൊണ്ട് സഭയുടെ നാനാമുഖമായ ഉന്നമനത്തെയും കെട്ടുറപ്പിനേയും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന പ. എപ്പിസ്കോപ്പൽ സുന്നഹദോസും, ഈ മാനേജിംഗ് കമ്മിററിയും നിസ്വാർത്ഥമായി സേവനരംഗത്തുള്ളപ്പോൾ സഭയുടെ ഭാവി സുരക്ഷിതമായിരിക്കും, നിശ്ചയം.

കഴിഞ്ഞ കാലങ്ങളിൽ സഭയ്ക്കുവേണ്ട എല്ലാ അനുഗ്രഹങ്ങളും വേണ്ടുവോളം ചൊരിഞ്ഞുതന്ന സർവ്വശക്തനായ ദൈവത്തിന് സകലവിധ സ്തോത്രവും അർപ്പിച്ചുകൊള്ളട്ടെ. വരും കാലങ്ങളിലും തന്റെ കൃപ നമ്മുടെമേൽ വർഷിക്കണമേ എന്ന പ്രാർത്ഥനയോടുകൂടി ഈ കൊല്ലത്തെ ബഡ്ജററ് ബഹു. അംഗങ്ങളുടെ അംഗീകാരത്തിനായി സമർപ്പിക്കുന്നു.

കാതോലിക്കേററ് ഓഫീസ്  
കോട്ടയം—38  
18—4—1986

(ഒപ്പ്)  
പോൾ മത്തായി,  
അസോസ്യേഷൻ സെക്രട്ടറി

# പ. ബാവാ തിരുമേനിയ്ക്ക് ജന്മദിന ആശംസകൾ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ അതുല്യ വ്യക്തിപ്രഭാവവും ഭരണശേഷിയുമാണ് മലങ്കരസഭയ്ക്ക് ഒരു ദശാബ്ദക്കാലത്തിനുള്ളിൽ കൈവന്നിട്ടുള്ള അഭൂതപൂർവ്വമായ വളർച്ചയ്ക്കു കാരണമെന്നു സി. കെ. കൊച്ചുകോശി പ്രസ്താവിച്ചു.

എൺപതാം വയസിലേക്കു പ്രവേശിച്ച ബാവായ്ക്ക് ആശംസകൾ അർപ്പിക്കുന്നതിനു ഏപ്രിൽ 18-ാം തീയതി 4 മണിക്ക് പഴയ സെമിനാരി ഓഡിറേറാറിയത്തിൽ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ പ്രസംഗിക്കുകയായിരുന്നു ശ്രീ. കൊച്ചുകോശി.

തോമസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ, ഫാ. ടി. ജെ. ജോഷ്വ, ഉമ്മൻചാണ്ടി എം. എൽ. എ , തോമസ് കുതിരവട്ടം എം. പി., പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, പ്രൊഫ. കെ. എം. തരകൻ, പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ, സ്മിതാ അന്നം കുര്യൻ എന്നിവരും പ്രസംഗിച്ചു.

കണ്ണിലെ കൃഷ്ണമണിപോലെ താൻ സഭയെ സ്നേഹിച്ചു കാത്തുസൂക്ഷിക്കുമെന്ന് ബാവാ മറുപടി പ്രസംഗത്തിൽ പറഞ്ഞു.

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ സ്വാഗതവും അസോസ്യേഷൻ സെക്രട്ടറി പോൾ മത്തായി നന്ദിയും പറഞ്ഞു. സമ്മേളനത്തിലും തുടർന്നു നടത്തപ്പെട്ട ചായസൽക്കാരത്തിലും മാനേജിംഗ് കമ്മററി മെമ്പറന്മാർ ഉൾപ്പടെ ധാരാളംപേർ സംബന്ധിച്ചു.



# ബൈബിൾ പഠനം

ഡീ: എം. സി. ചെറിയാൻ

പാഠം 44
യോഹന്നാൻ എഴുതിയ
സുവിശേഷം

വിജയിയുടെ പേരും വിലാസവും

പേര്: റെച്ചൽ തോമസ്
വിലാസം: കടയ്ക്കക്കുന്നിൽ,
മൈലപ്രാ P. O.
ഭദ്രാസനം: തുമ്പമൺ
രജി. നമ്പർ. 4821

പാഠം 47
I കൊരിന്ത്യർ
പ്രവേശനപാഠം

പേര് Beena Poulose
വിലാസം [illegible]
ഭദ്രാസനം [illegible]
രജി. നമ്പർ [illegible]

പാഠം 44–ന്റെ ഉത്തരവും വിജയികളുടെ പേരുകളും താഴെ കൊടുക്കുന്നു. പാഠം 44–ൽ അച്ചടിപിശകായി ചോദ്യം 11–ൽ 3, 8 ഇവ തിരിച്ചറിയുവാൻ വിഷമമുള്ളതായി പലരും എഴുതിയിരുന്നു. അതുകൊണ്ട് ഇപ്രാവശ്യം ആദ്യത്തെ 10 ഉത്തരം ശരിയായി അയച്ചുതന്ന എല്ലാവരെയും വിജയികളുടെ കൂട്ടത്തിൽ ചേർക്കുന്നു. 40–ൽപരം പേർക്ക് ഒരു ഉത്തരം തെററായതിന്റെ വെളിച്ചത്തിൽ വിജയസ്ഥാനം നഷ്ടപ്പെട്ടു. രണ്ടു രീതിയിലുള്ള തെററുകളാണ് അവർ വരുത്തിയിരിക്കുന്നത്. യോഹന്നാന്റെ സുവിശേഷഭാഗത്തുനിന്നുള്ള ചോദ്യം വരുമ്പോൾ ആ ഭാഗത്തെ ആസ്പദമാക്കി ഉത്തരം എഴുതുക. അതേസമയം സാമാന്യബുദ്ധി ഉപയോഗിക്കുക. യേശുതമ്പുരാൻ ആദ്യം എത്ര ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ടു എന്നതാണ് ചോദ്യം. കുറെ പേർ 2 എന്നെഴുതി. എമ്മാവൂസിലേക്കു പോയ ശിഷ്യന്മാരുടെ കാര്യം യോഹന്നാൻ പരാമർശിക്കുന്നില്ല. പിന്നെ എവിടെനിന്ന് ഈ ഉത്തരം കിട്ടി എന്നറിയില്ല. മററുചിലർ 11 എന്നെഴുതി. തോമ്മാ കൂടെ ഇല്ലായിരുന്നപ്പോൾ കർത്താവ് പ്രത്യക്ഷപ്പെട്ടു. തോമ്മായെ കുറച്ചാൽ ശിഷ്യന്മാർ 11 എന്നെഴുതി. എന്നാൽ യൂദാ മരിച്ച വിവരം യോഹന്നാൻ വ്യക്തമായി രേഖപ്പെടുത്തിയിട്ടില്ലായെങ്കിലും സാമാന്യബുദ്ധി ഉപയോഗിച്ചാൽ മനസ്സിലാക്കാവുന്നതേയുള്ളു. ശരിയായ വായനയും സമാന്യബുദ്ധിയും ഉപയോഗിച്ചിരുന്നു എങ്കിൽ 100–ൽപരം പേർക്കും ഉത്തരം മുഴുവൻ ശരിയാക്കാമായിരുന്നു. പുതിയനിയമം സാധാരണ വായിക്കുന്നതാകയാൽ പലപ്പോഴും ശ്രദ്ധിച്ചു സൂക്ഷിച്ച് വായിച്ചു എന്നുവരികയില്ല. ഇനിയുള്ള ഭാഗങ്ങൾ സുവിശേഷം പോലെ അത്ര എളുപ്പമല്ല വായിച്ചുതീർക്കുവാൻ. പ്രാർത്ഥനയോടും ശ്രദ്ധയോടും വായിച്ച് ശരിയായ ഉത്തരം അയച്ചുതരിക. ബൈബിൾ പഠനത്തിൽ അംഗങ്ങളാകുവാൻ രജി. നമ്പർ അന്വേഷിച്ചും പലരും കത്തുകൾ അയയ്ക്കാറുണ്ട്. മാസികയുടെ വരിക്കാരായവർക്ക് എല്ലാം ബൈബിൾ പഠനത്തിൽ ഉത്തരം അയയ്ക്കാം. ഉത്തരം അയയ്ക്കുമ്പോൾ നിങ്ങളുടെ രജി. നമ്പർ കൂടി കാണിച്ചിരിക്കണം. നിങ്ങളുടെ മാസികയുടെ രജി. നമ്പറാണ് നിങ്ങളുടെ രജി. നമ്പർ. ഉദാ. എനിക്കു വരുന്ന മാസികയിൽ എന്റെ വിലാസം ഇപ്രകാരമാണ്. 114. Rev. Dn. M. C. Cherian, Orthodox Student Centre, Trivandrum–1. ഞാൻ ബൈബിൾ പഠനത്തിന് ഉത്തരം അയയ്ക്കുമ്പോൾ എന്റെ രജി. നമ്പർ 114 ആണ്. നിങ്ങളുടെ വിലാസത്തിന്റെ ഇടതുവശത്തു കൊടുത്തിരിക്കുന്ന നമ്പരാണ് നിങ്ങളുടെ രജി. നമ്പർ. ഈ വിവരം പലപ്രാവശ്യം മാസികയിൽ കൊടുത്തിട്ടുള്ളതാണ്.

പാഠം 49–ന്റെ ഉത്തരം അടുത്ത മാസം 15–നു മുമ്പായി ബൈബിൾ പഠനം, പാഠം 47, C/o Dn. M. C. Cherian, Orthodox Student Centre, Trivandrum-1. 695 001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 44 ഉത്തരം

| | | | | | |
|---|---|---|---|---|---|
| 1. | 10 | (1:39) | 7. | 6 | (19:14) |
| 2. | 46 | (2:20) | 8. | 100 | (19:39) |
| 3. | 38 | (5:4) | 9. | 10 | (20:24) |
| 4. | 200 | (6:7) | 10. | 153 | (21:11) |
| 5. | 6 | (12:1) | 11. | 21 | |
| 6. | 300 | (12:5) | | | |

## 11 ഉത്തരങ്ങളും ശരിയായി അയച്ചുതന്നവർ

1. മോളി ജോസഫ്, പാത്താമുട്ടം
2. കൊച്ചന്ന പി. എം., മണ്ണാട്
3. മേരിക്കുട്ടി തോമസ്, ആസ്സാം
4. തോമസ് കെ. വി., കാരഗ്പൂർ
5. തങ്കച്ചൻ പി. ജെ. കുഴിമററം
6. ഏലിസബേത്ത് ജോറി, കോടുകുളഞ്ഞി
7. ഏലമ്മ ഇടിക്കുള, കുറവൻകോണം
8. ഏലിയാമ്മ പി. ററി., കോടുകുളഞ്ഞി
9. ജയമ്മ ജോർജ്, പാററ്നാ
10. തോമസ് കെ. പി. ഗുജറാത്ത്
11. വറുഗീസ് സി. എം. സാഗർ
12. ഡോ. ഏലിയാമ്മ ഐസക്
13. മോളി മാത്യൂസ്, നാരങ്ങാനം
14. തങ്കമ്മ സി. വി. കോയമ്പത്തൂർ
15. ജോയി മാത്യു, രാമമംഗലം
16. ജേക്കബ് ജി. തയ്യിൽ, കരിപ്പുഴ
17. വത്സല രാജു, പാണ്ടനാട്
18. ജോൺ ററി. എസ്. തുമ്പമൺ
19. സഖറിയാ പനയ്ക്കാമററം, ഫരിദാബാദ്
20. ഷാജി വറുഗീസ്, പെരിങ്ങനാട്
21. കോശി പി. കെ., പിരളശ്ശേരി
22. സ്ററാൻലി ജോൺസ്, പെരിങ്ങനാട്
23. ലിസ്സി ചെറിയാൻ, കൊററനാട്
24. മിസ്സസ് മാത്യൂസ്, ഭോപ്പാൽ
25. ജയിംസ് ജോർജ്, യമുന്നാ കോളിയേരി
26. ലൈബി വറുഗീസ്, ബസ്താർ
27. ജലജാ പി. ജോസ്, പഴഞ്ഞി
28. മേഴ്സി ചെറിയാൻ, മിർസാപ്പൂർ
29. വി. ജെ. ററി. കുന്നന്താനം
30. വറുഗീസ് സി. സി. കരിക്കാട്
31. സാറാമ്മ തോമസ്, മലാട്
32. മിസ്സസ് എം. തോമസ്, ബോപ്പാൽ
33. ജോസഫ് കെ. ഐ. നിരണം
34. കോശി മത്തായി, നന്ദിനി
35. കുഞ്ഞമ്മ എ. പത്തനാപുരം
36. അച്ചാമ്മ മത്തായി, നാസിക്
37. റോസമ്മ മത്തായി, നാരങ്ങാനം
38. അന്നമ്മ വി. വി. തണ്ണിത്തോട്
39. പൗലോസ് എം. വി., ചെല്ലങ്കോട്
40. കോശി പി. കെ. കോട്ടൂർ
41. തോമസ് സി. വാറങ്കൽ
42. അന്നമ്മ മത്തായി, ആനിക്കാട്
43. ജോൺ മത്തായി, ഗോറിഗോൺ
44. മാത്യു വി. സി., പുനലൂർ
45. സിസ്സി ജോർജ്, കരിപ്പുഴ
46. തങ്കമ്മ ജോർജ്, കരിപ്പുഴ
47. സുന മെർലിൻ ജോർജ്, കുളനട
48. വിപിൻ പി. വറുഗീസ്, കൊല്ലം
49. മിനി എം. എബ്രഹാം, താഴം
50. കൊച്ചുമോാം ആൻഡ്രൂസ്, പുന്നവേലി
51. മറിയാമ്മ കോശി, അഞ്ചൽ
52. മോനച്ചൻ ചാമത്തിൽ, ചെങ്ങരൂർ
53. വറുഗീസ് കെ. വി. ജബൽപൂർ
54. ചെറിയാൻ പി. സി. ദുർഗഗ്
55. ജോർജുകുട്ടി ററി. ഡി., കൈപ്പുഴ
56. ശോശാമ്മ തോമസ്, മെഴുവേലി
57. നമ്പർ 55
58. എൽസമ്മ മാത്യു, ആയൂർ
59. ബിജു കുറിയാക്കോസ്, മോസാപൊയ്ക
60. ജോർജ് പി. വി., രണ്ണുക്കൂട്
61. ലീലാമ്മ ജോർജ്, മല്ലശ്ശേരി
62. തോമസ് കെ. എ. ജയ്പൂർ
63. തോമസ് കെ. എം., മദ്രാസ്

# സഭാ വാർത്തകൾ

## സണ്ടേസ്കൂൾ കേന്ദ്ര ഭാരവാഹികൾ

1986 മുതൽ 88 വരെ മൂന്നു വർഷത്തേക്ക് സണ്ടേസ്കൂൾ ഡയറക്ടർ ജനറലായി സി. പി. ജോർജ്ജ് കോറെപ്പിസ്കോപ്പായേയും, പബ്ലിക്കേഷൻ ഓഫീസറായി ഫാ. റ്റി. ജി. സഖറിയായേയും പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ശുപാർശപ്രകാരം പ. കാതോലിക്കാബാവാ നിയമിച്ചു. ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടറന്മാരായി ശ്രീ. പി. റ്റി. പത്രോസ് (തുമ്പമൺ), ശ്രീ. ജോൺ മാത്യു (ചെങ്ങന്നൂർ), ശ്രീ. ചെറിയാൻ ആൻഡ്രൂസ് (കോട്ടയം), ശ്രീ. സി. സി. ജോർജ്ജ് (കൊല്ലം), ശ്രീ. ഇ. എ. ജോസഫ് (നിരണം), ശ്രീ. വി. വറുഗീസ് (തിരുവനന്തപുരം), ഫാദർ പി. യു. കുറിയാക്കോസ് (കണ്ടനാട്), ഫാ. എം. വി. പൗലോസ് (അങ്കമാലി), ശ്രീ. കുഞ്ഞുകോശി മുതലാളി (കൊച്ചി), ശ്രീ. പി. വി. ജോബ് (കുന്നംകുളം), ശ്രീ. എം. ജി. പൗലോസ് (മലബാർ), പ്രൊഫ. എസ്. സൈനനാൻ (ബത്തേരി), ഫാ. എൻ. ജി. ഏലിയാസ് (ഇടുക്കി), എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു. കോട്ടയം സെൻട്രൽ ഭദ്രാസനത്തിന്റെ ചുമതല ഡയറക്ടർ ജനറൽ നിർവഹിക്കുന്നതായിരിക്കും.

കൂടാതെ എക്സിക്യൂട്ടീവ് കമ്മററിയിലേക്ക് ഭദ്രാസന പ്രതിനിധികളായി ശ്രീ. വി. കെ. പാപ്പി (തുമ്പമൺ), ശ്രീ. പി. സി. ജോസഫ് (ചെങ്ങന്നൂർ), ശ്രീ. റ്റി. വി. കുര്യൻ (കോട്ടയം), ശ്രീ. ജോർജ്ജ് വർഗീസ് (കോട്ടയം സെൻട്രൽ), ശ്രീ. പി. എം. തോമസ് (അങ്കമാലി), ശ്രീ. വി. യു. പൗലോസ് (കണ്ടനാട്), ശ്രീ. പി. ഡി. മാത്യു (നിരണം), പ്രൊഫ. ജി. ഗീവറുഗീസ് (തിരുവനന്തപുരം), ശ്രീ. കെ. എം. ചെറിയാൻ (കൊല്ലം), എബ്രഹാം ജേക്കബ് (ഇടുക്കി), ശ്രീ. സി. വി. ഉല്ലാസ് (കുന്നംകുളം), കെ. ഒ. ഏലിയാസ് (മലബാർ), പ്രൊഫ. റ്റി. റ്റി. തോമസ് (ബത്തേരി) എം. ജി. മാത്യു (കൊച്ചി), എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.

---

64. ഷീല എം. ജോസഫ്, മാക്കാംകുന്ന്
65. അച്ചാമ്മ പി. വി. മണപ്ര
66. ജോജി കാറാനം, പള്ളിയ്ക്കൽ
67. സാജൻ ജി., ളാഹ
68. ലിസി ജോൺ, തട്ടാരമ്പലം
69. കോശി പി. വൈദ്യൻ, ചാരച്ചിറ
70. ബാബു ജോർജ്ജ്, ബോംബെ
71. ബാബു ശാമുവേൽ, മാഹീം
72. മറിയാമ്മ കോശി, അഹമ്മദബാദ്
73. തോമസ് വറുഗീസ്, നിരണം
74. റേച്ചൽ തോമസ്, മൈലപ്ര
75. ഏലിയാമ്മ രാജൻ, ഒറീസ്സാ
76. ജോൺ വറുഗീസ്, മെണുകുട്ട്
77. രാജു പി. വർഗീസ, കല്യാൺ
78. ജി. കുട്ടി, ചെറിയനാട്

### കൊരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനം

1. പുസ്തകത്തിൽ എത്ര അദ്ധ്യായങ്ങൾ ഉണ്ട്.
2. ആകെ വാക്യങ്ങൾ എത്ര?
3. ''സഹോദരന്മാരെ'' എന്നു മാത്രം എത്ര പ്രാവശ്യം ഉണ്ട്?
4. എത്ര പക്ഷക്കാരെ 1-ാം അദ്ധ്യായത്തിൽ കാണാം.
5. സകലവും നിങ്ങൾക്കുള്ളത്. അവ എത്ര?
6. ക്രിസ്തുവിൽ എത്ര ഗുരുക്കന്മാർ?
7. എത്ര വകക്കാർ ദൈവരാജ്യം അവകാശിക്കില്ല.
8. പരസംഗത്താൽ വീണവർ എത്ര.
9. സഭയിൽ അന്യഭാഷയിൽ എത്ര വാക്കു സംസാരിക്കുന്നതിനെ പരാമർശിക്കുന്നു.
10. കർത്താവ് ഏറെയും അധികം പേർക്ക് പ്രത്യക്ഷനായി. അവർ എത്ര?
11. ചോദ്യം 8-ൽ നിന്നും ചോദ്യം 9 കുറയ്ക്കുക. വീണ്ടും ചോദ്യം 6 കുറയ്ക്കുക. അതിനെ ചോദ്യം 10 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 2 കൂട്ടുക. വീണ്ടും ചോദ്യം 5 കൂട്ടുക. അതിനെ ചോദ്യം 7 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 4 കൂട്ടുക. അതിൽനിന്നും ചോദ്യം 3 കുറയ്ക്കുക. വീണ്ടും ചോദ്യം 1 കൂട്ടുക. നിങ്ങളുടെ ഉത്തരം എത്ര.

## അനിൽ പുന്നൂസ്



അഖിലമലങ്കര അടിസ്ഥാനത്തിൽ നടന്ന സണ്ടേസ്ക്കൂൾ മത്സരപരീക്ഷയിൽ (9–ാം ക്ലാസ്സ്) ഒന്നാം സ്ഥാനവും, 1985 ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സോഫിയാ സെന്ററിൽവച്ചു നടത്തിയ എഡ്യൂക്കേഷൻ ഓറിയന്റേഷൻ ക്യാമ്പിലെ കലാമത്സരങ്ങളിൽ ക്വിസിനും, സംഗീതത്തിനും ഒന്നാം സ്ഥാനവും, 1985 MGOCSM–ന്റെ ആഭിമുഖ്യത്തിൽ നടത്തിയ ഇന്റർസ്ക്കൂൾ ആർട്ട്സ് മത്സരത്തിൽ സംഗീതത്തിന് ഒന്നാം സ്ഥാനവും നേടിയ കോട്ടയം ഭദ്രാസനത്തിൽപെട്ട മണലേൽ സെ. ജോർജ്ജ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥി (K. S. E. B. പള്ളം സബ്സ്റ്റേഷനിലെ ഓപ്പറേറ്റർ എൻ. പി. ഏബ്രഹാമിന്റെ പുത്രൻ) അനിൽ പുന്നൂസ്.

## കുരിശിൻതൊട്ടി കൂദാശ

കുന്നൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിക്കു അപ്പർകൂഞ്ഞൂരിൽ പി. ജി. ഈപ്പൻ പണികഴിപ്പിച്ചുകൊടുത്ത കുരിശിൻതൊട്ടിയുടെ കൂദാശ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ മാർച്ച് 16–നു നിർവഹിച്ചു.

## ഒന്നാം മാർത്തോമ്മായുടെ പെരുനാൾ

അങ്കമാലി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മലങ്കരയുടെ മഹാനായ ഒന്നാം മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ 316–ാം ഓർമ്മപെരുന്നാൾ കാതോലിക്കേറ്റ് അരമന ചാപ്പലിൽ ഏപ്രിൽ 25–ാം തീയതി ആഘോഷിച്ചു. അന്നേ ദിവസം രാവിലെ അരമനചാപ്പലിൽ പ. ബാവാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ വെരി. റവ. കെ.സി. ഉമ്മൻ കോറെപ്പിസ്ക്കോപ്പാ വി. കുർബാന അർപ്പിച്ചു. തുടർന്നു പ്രത്യേക ധൂപപ്രാർത്ഥനയും നെയ്യപ്പനേർച്ച വിതരണവും ഉണ്ടായിരുന്നു.

## ശിലാസ്ഥാപനം

കൊലാലമ്പൂർ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ 25 ലക്ഷം രൂപാ മുടക്കി പണികഴിപ്പിക്കുന്ന ഹോസ്റ്റലിന്റെയും, ഡേകെയർ സെന്ററിന്റെയും ശിലാസ്ഥാപനം വികാരി ഫാ. ജോർജ് ജോസഫ് നിർവഹിച്ചു. ഇതിന്റെ പണിക്ക് നാലു ലക്ഷം രൂപാ മലേഷ്യൻ ഗവർമെന്റിൽനിന്ന് സംഭാവനയായും പത്തുലക്ഷം രൂപാ ECLOF–ൽ നിന്ന് ലോണായും ലഭിച്ചിട്ടുണ്ട്.

## ഓ. വി. ബി. എസ്

അവധിക്കാലങ്ങളിൽ കുട്ടികൾക്കുവേണ്ടി വേദപഠന സ്കൂളുകൾ നടത്തുന്നതിനായി OVBS Materials മലയാളത്തിലും ഇംഗ്ളീഷിലും പ്രസിദ്ധീകരിച്ചിരിക്കുന്നു. OVBS ക്ളാസ്സുകളും ക്രമമായി സണ്ടേസ്കൂൾ ക്ളാസ്സുകളും നടത്തുന്നതിന് പ്രയാസമുള്ള ഇടവകകളിൽ പ്രത്യേകിച്ച് കേരളത്തിന് വെളിയിൽ ഇംഗ്ളീഷിലുള്ള OVBS മെറ്റീരിയൽസ് വളരെ പ്രയോജനകരങ്ങളാണ്. ഓരോ ക്ളാസ്സിലേക്കുമുള്ള Hand Book–ം Work Book–ം ഓരോ കുട്ടികൾക്കും കൊടുത്താൽ കുട്ടികൾക്ക് സ്വന്തമായി Hand-Book വായിച്ചും വേദപുസ്തകം നോക്കിയും Work Book–ലെ ചോദ്യങ്ങൾക്കുത്തരമെഴുതുവാനും പടങ്ങൾക്ക് ചായമിടുവാനും മറ്റും സാധിക്കും. അവ സമയംപോലെ പള്ളിയിൽ കൊണ്ടുവന്നോ വീട്ടിൽവച്ചോ കുട്ടികൾക്ക് തിരുത്തിക്കൊ

ടുക്കാവുന്നതാണ്. 10 ദിവസത്തേക്കുള്ള പാഠങ്ങളാണ് OVBS Book–കളിലുള്ളത്. അങ്ങനെ 13 സെററ് പുസ്തകങ്ങളുണ്ട്. 10 ദിവസത്തെ തുടർച്ചയായ ക്ലാസ്സുകൾ നടത്തുവാൻ സാധ്യതയില്ലാത്തിടത്ത് മേൽപറഞ്ഞവിധം അവ ഉപയോഗിക്കാവുന്നതാണ്.

## തിരുത്ത്

ഏപ്രിൽ ലക്കം മാസികയിൽ 'മലങ്കരസഭയുടെ നവീകരണവും' എന്ന ലേഖനത്തിൽ പേജ് 22. 'നവീകരണസഭയിൽ........അടിയൊഴുക്ക്' എന്ന ഉപശീർഷകത്തിന്റെ താഴെ 39–ാം വരിയിൽ 'അവർക്കു പരിമിതമായത്' എന്നുള്ളത് പരിചിതമായതു എന്നു തിരുത്തി വായിക്കണം. (പത്രാധിപർ)

## മരുഭൂമിയിലെ നീരുറവ

'മാർച്ചുമാസത്തിലെ മലങ്കരസഭയിൽ ചേർത്തിരുന്ന മരുഭൂമിയിലെ നീരുറവ (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ) എന്ന പരസ്യത്തിൽ കോൺഗ്രിഗേഷന്റെ ധനസഹായങ്ങൾക്ക് അപേക്ഷകൾ അയയ്ക്കേണ്ട, മേൽവിലാസം താഴെ കൊടുത്തിരിക്കുന്നതുപോലെ തിരുത്തി വായിക്കേണ്ടതാണ്.

Mathew Alexander
MEDCO, P. O. Box 1140,
Alkhobar 31952
Saudi Arabia.

നേരത്തേ Postal Code തെററായി 31954 എന്നാണ് ചേർത്തിരുന്നത്.

## അപേക്ഷ ക്ഷണിക്കുന്നു

തിരുവിതാംകോട് സെൻറ് മേരീസ് ചർച്ചിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന St. Thomas Home for Boys എന്ന സ്ഥാപനത്തിൽ 10–നും 12–നും ഇടയ്ക്കു വയസ്സുള്ള ആൺകുട്ടികളെ ചേർക്കുന്നതിന് അപേക്ഷ ക്ഷണിക്കുന്നു. കുട്ടികൾ 5 മുതൽ 7 വരെയുള്ള സ്ററാൻറാർഡുകളിൽ പഠിക്കുന്നവരും സൽസ്വഭാവികളും ആയിരിക്കണം. നിർദ്ധനരായ കുടുംബത്തിലെ പിതാവ് മരിച്ചവരും മററു ജീവിതശേഷിയില്ലാത്തവരുമായ കുട്ടികൾക്ക് മുൻഗണന നൽകും. പകർച്ചവ്യാധിയല്ലാത്ത നിത്യരോഗികളുടെ കുട്ടികൾക്കും മുൻഗണനയുണ്ട്. അപേക്ഷകർ Very Rev. K. C. Geevarghese Remban, St. Mary's Church Thiruvithamcode, K. K. Dist., Tamil Nadu എന്ന വിലാസത്തിൽ മെയ് 15–ന് മുമ്പ് ബന്ധപ്പെടുക.

## സുവിശേഷ പരിശീലനക്യാമ്പ്

മാവേലിക്കര സെ. പോൾസ് മിഷൻ കേന്ദ്രത്തിൽ മെയ് 11 മുതൽ 25 വരെ ഈ വർഷത്തെ സമ്മർ വെക്കേഷൻ ബൈബിൾ ക്ലാസ് നടത്തുന്നതാണ്. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ ക്യാമ്പ് ഉത്ഘാടനം ചെയ്യും. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ദൈവശാസ്ത്രത്തെപ്പററിയും റവ. ഡോ. വി. സി. ശമുവേൽ (ക്രിസ്തുവിജ്ഞാനീയം), ഫാ. ററി. ജെ. ജോഷ്വാ (വി. പൗലൂസിന്റെ ലേഖനം), ഫാ. ജേക്കബ് കുര്യൻ (സഭാപിതാക്കന്മാർ), ഫാ. കെ. ജെ. ഗബ്രിയേൽ (സമവീക്ഷണ സുവിശേഷങ്ങൾ), ഫാ. ററി. പി. ഏലിയാസ് (ആധുനിക മതപ്രസ്ഥാനങ്ങൾ), റവ. ഡോ. എം. എ. മത്തായി (സന്യാസപ്രസ്ഥാനങ്ങൾ), ഫാ. മാത്യു വൈദ്യൻ (പഴയനിയമം), റവ. ഡോ. ബേബി വർഗീസ് (ക്രിസ്തീയ ആരാധന), ഡീക്കൻ ഷാജി പോൾ (സഭാചരിത്രം), ഡീക്കൻ പിലിപ്പ് സി. ഏബ്രഹാം (ഗീതങ്ങൾ), മി. കെ. എം. മാത്യു (പ്രേഷിതവൃത്തി), ഫാ. മാത്യൂസ് എം. ഡാനിയേൽ (സഭയും കൂദാശകളും) എന്നിവർ ക്ലാസുകൾ എടുക്കും. ഗീവർഗീസ് മാർ ഈവാനിയോസ് എപ്പിസ്കോപ്പാ ധ്യാനത്തിന് നേതൃത്വം നൽകും.

കൂടുതൽ വിവരങ്ങൾക്ക് ഫാ. മാത്യൂസ് എം. ഡാനിയേൽ, പ്രിൻസിപ്പൽ, സെ. പോൾസ് മിഷൻ കേന്ദ്രം, മാവേലിക്കര–3 എന്ന വിലാസത്തിൽ എഴുതുക.

## സണ്ടേസ്കൂൾ അസോസ്യേഷൻ

പൗരസ്ത്യ ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസ്യേഷന്റെ വാർഷിക പൊതുയോഗം മെയ് 1–ാം തീയതി കോട്ടയം ബസേലിയോസ് കോളജിൽ കൂടി അസോസ്യേഷന്റെ 85–ലെ കണക്കും 86–ലെ ബജററും അംഗീകരിച്ചു. ഓഡിററായി ചാർട്ടേർഡ് അക്കൌണ്ടന്റ് ശ്രീ. ഉണ്ണൂണ്ണി പോളിനെയും ഇന്റേണൽ ഓഡിററായി ശ്രീ. കെ. സി. കുര്യനെയും തെരഞ്ഞെടുത്തു. ഓ. വി. ബി. എസ്. സംബന്ധിച്ച വകുപ്പുകൾ ഉൾപ്പെടുത്തിയുള്ള ഭരണഘടനാ ഭേദഗതികൾ യോഗം അംഗീകരിച്ചു.

എക്സിക്യൂട്ടീവ് കമ്മററി കൂടി സണ്ടേസ്കൂൾ അസോസ്യേഷൻ ട്രഷററായി ശ്രീ. പി. സി. ജോസഫ് കുട്ടമ്പേരൂരിനെ തെരഞ്ഞെടുത്തു.

## ഫോൺ ലഭിച്ചു

കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പായുടെ അരമനയിൽ ഫോൺ ലഭിച്ചു. ഫോൺ നമ്പർ കുന്നംകുളം 3001 ആണ്.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്













കുഞ്ഞമ്മ, ആവണിശ്വരം







Leelamma Eassow, Abu Dhabi.

Jaiby George.







ഓ. പി. സ്ക്കറിയാ ബാബു മോളിക്കുട്ടി
ഉള്ളാട്ടുമററത്തിൽ, പാത്താമുട്ടം.

മോളി
കാരനാട്ട്.

ററി. തോമസ്.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി.

രോഗശാന്തിക്ക്







ഒരു വിശ്വാസി. എൻ. റി. വർഗീസും കുടുംബവും.

Kochumole, Jordan.

രോഗശാന്തിക്ക്







പി. എം. സൈമൺ.

കുഞ്ഞൂഞ്ഞമ്മ ജോയി.
താമസിച്ചതിനു ക്ഷമാപണം







വി. കോശി.

കെ. മാത്യു.

ലിസി ഈപ്പൻ,
കൽക്കട്ടാ.

മദ്ധ്യസ്ഥതയാലുള്ള സഹായങ്ങൾക്കായി.



**A Firm Believer,**
**Zambia.**

Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686038

' മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്.



കുഞ്ഞുമോൻ, മോളി, അൻസു, ബിൻസു,
ജിസു ടി. ഈ.        ഷാർജാ

Printed and Published by Rev. Fr. T. G. Zacharia
at the Catholicate press, Kottayam—38
Chief Editor Very Rev. Ramban Dr. N. J. Thomas